★ സിനിമയെപ്പററി സുപ്രസിദ്ധ സിനിമാതാരമായ ★

# രാജ്കപൂരിന്റെ അഭിപ്രായം

"തന്റെ കലാവാസനയ്ക്കു് പൂർണ്ണരൂപം നൽകണമെന്നു് ആഗ്രഹിക്കുന്ന ഒരൊററ കലാകാരനു പോലും വെറും ഒരു നടനോ നടിയോ മാത്രമായിരിക്കുന്നതുകൊണ്ടു് തൃപ്തിപ്പെടുകയില്ല. തന്റെ കഴിവു മുഴുവനും പ്രകടിപ്പിക്കണമെന്നുണ്ടെങ്കിൽ ഒരു നിർമ്മാതാവും ഡയറക്ടറുമായേ പററു. ഇതുവരെ അവർക്കു തന്റെ കഴിവു മുഴുവനും പ്രകടിപ്പിക്കുവാനുള്ള യാതൊരു സ്വാതന്ത്ര്യവും ലഭിക്കുന്നില്ല. ഇന്ത്യയിലെ ഒരു കലാകാരനു് അയാളുടെ പാത്രസൃഷ്ടിയെ പററിയോ വേഷവിധാനത്തെ പററിയോ അഭിനയത്തെ പററിയോ സംഭാഷണത്തെ പററിയോ യാതൊന്നും തന്നെ പറയുവാൻ സ്വാതന്ത്ര്യമില്ല. അതുകൊണ്ടു് അതിൽവരുന്ന വൈകല്യങ്ങൾ ചൂണ്ടി കാണിക്കുവാൻ അവൻ ഒട്ടുംതുനിയാറുമില്ല. അങ്ങിനെ വല്ലതും ചെയ്തുപോയാൽ സകല ദിക്കിൽ നിന്നും എതിർപ്പായി. വേണ്ടാത്ത പുക്കാറു മുഴുവനുമായി. ഇന്ത്യയിൽ അയാളുടെ ജോലി ഡയറക്ടർ പറയുന്നതു് കമാന്നു് ഒരക്ഷരം മിണ്ടാതെ അനുസരിച്ചേക്കുക. കലാകാരന്റെ വ്യക്തിത്വത്തിനു വികസിക്കുവാൻ യാതൊരു അവസരമോ സ്വാതന്ത്ര്യമോ ലഭിക്കുന്നില്ല" എന്നിപ്രകാരമാണു് ആവാരയുടെ നിർമ്മാതാവും ഡയറക്ടറുമായ ശ്രീ രാജ് കപൂർ ഒരഭിമുഖ സംഭാഷണമദ്ധ്യേ അഭിപ്രായപ്പെട്ടതു്. താങ്കൾ എന്തുകൊണ്ടാണു അഭിനയത്തിൽ തന്നെ മുഴുവൻ ശ്രദ്ധയും ചെലുത്താതെ ഒരു നിർമ്മാതാവുംഡയറക്ടറുമായിത്തീർന്നതു് എന്നു ചോദിച്ച അവസരത്തിലാണു് അദ്ദേഹം ഇപ്രകാരം പറഞ്ഞതു്. രാജ് തുടർന്നു "അതുകൊണ്ടാണു് ഒരു നടനോ നടിക്കോ വളരെയധികം പണം കിട്ടുന്നുണ്ടെങ്കിലും ഒരു ആത്മസംതൃപ്തി വരാത്തതും. അതുകൊണ്ടു് കൂടുതൽ പണം ലഭിക്കുന്നതിനല്ല കലാപരമായ ആ ദാഹത്തിനു് ഒരു ശമനം ലഭിക്കുന്നതിനാണു്. അതുകൊണ്ടു് ഇങ്ങേ അററം തന്റെ കഴിവു് മുഴുവനും പ്രകടിപ്പിക്കുവാനുള്ള ഒരവസരമെങ്കിലും അയാൾക്കു് ലഭിക്കുമല്ലോ. ഞാൻ പറയുന്നതു വിശ്വസിക്കുക. ഞാൻ പണത്തിനുവേണ്ടിയല്ല നിർമ്മാതാവും ഡയറക്ടറുമായതു്, ഒരു നടനെന്ന നിലയ്ക്കു് എനിക്കു ഇതിൽ കൂടുതൽ സമ്പാദിക്കുവാൻ കഴിയും. എന്നെ സംബന്ധിച്ചിടത്തോളം ഇതു നഷ്ടമുള്ള ഒരു കാര്യമാണു്."



രാജ്കപൂർ

(ശേഷം 3-ാംകവർ പേജിൽ)

# വിഷയവിവരം





മുഖചിത്രം

**നസീം**

# അരുണ

ഗാർഹികമാസിക

എഡിററർ മിസ്സിസ് ഏ. വി. കളത്തിൽ, മാനേജിങ്ങ് എഡിററർ വറുഗീസ് കളത്തിൽ എം. ഏ.

പുസ്തകം 3. | മെയ് 1952 | ലക്കം 3

## ആഫ്രിക്കയിലെ ഖാമായും വെള്ളക്കാരിയും

ആഫ്റിക്കയിലെ ബമാങ്ങ്വാടൊ എന്ന വർഗ്ഗക്കാരുടെ നാട്ടുവാഴിയായ സെറററ്റ്സിഖാമയെ തൽസ്ഥാനത്തുനിന്നു സ്ഥിരമായി നീക്കം ചെയ്യുവാൻ ബ്രിട്ടീഷു ഗവണ്മെന്റു തീരുമാനിച്ചിരിക്കുന്നതായി സാലിസ് ബറി പ്രഭു പ്രസ്താവിക്കുന്നു. ഖാമ ഒരു വെള്ളക്കാരി സ്ത്രീയെ വിവാഹം ചെയ്തുവെന്നുള്ളതാണ് ഈ നടപടിക്കു കാരണം. വെള്ളക്കാരിയെ വിവാഹം ചെയ്തതിൽ "ബമാങ്ങ്വാടോ" വർഗ്ഗക്കാർക്ക് അതൃപ്തിയുണ്ടെന്നും, അതിനാൽ ഖാമ വീണ്ടും നാട്ടുവാഴിപദത്തിൽ പ്രവേശിച്ചാൽ സമാധാനഭംഗമുണ്ടാകുമെന്നുമാണു ബ്രിട്ടീഷുഗവണ്മെന്റിന്റെ അഭിപ്രായം. അതേസമയം ഖാമയുടെ വർഗ്ഗക്കാരുടെ അഭിപ്രായം പരിശോധിക്കുക. അവർ ആ വെള്ളക്കാരിയെ വളരെ ബഹുമാനിക്കുന്നു. ആ സ്ത്രീ ആഫ്റിക്കയിൽ ചെന്ന അവസരത്തിലാണ് അവിടെ ഒരു മഴ പെയ്തതു്. അതിനാൽ അവരെ "മഴറാണി" എന്ന് ആഫ്റിക്കക്കാർ വിളിക്കാൻ തുടങ്ങി. ഈ മിശ്രവിവാഹത്തെപ്പററി ചിലർക്ക് അഭിപ്രായവ്യത്യാസമുണ്ടായിരുന്നുവെങ്കിലും ഇപ്പോൾ എല്ലാവരും ഖാമയെ അനുകൂലിക്കുന്നു. മറെറാരാളെ ഖാമയുടെ സ്ഥാനത്തു പ്രതിഷ്ഠിക്കുവാനുള്ള ബ്രിട്ടീഷ്കാരുടെ പരിശ്രമം പരാജയപ്പെടുകയാണുണ്ടായതു്.



ആഫ്റിക്കൻ ഗോത്രക്കാർ ഖാമയെ സ്വീകരിക്കുവാനും, വെള്ളക്കാരിയിൽ അദ്ദേഹത്തിനുണ്ടായ കുട്ടികളെ അവകാശികളായി അംഗീകരിക്കാനും ആഫ്റിക്കൻ ഗോത്രക്കാർ സമ്മതിച്ചിരിക്കുന്നു. പക്ഷെ, ബ്രിട്ടൻ ഖാമയുടെ മേലുള്ള നിരോധനം നീക്കാൻ തയ്യാറില്ല. അതേ സമയം, ആഫ്റിക്കയിലെ ബ്രിട്ടീഷ് അധീനപ്രദേശങ്ങളിലെ പ്രതിനിധികളുടെ ഒരു സമ്മേളനം ലണ്ടനിൽ വച്ചു വിളിച്ചുകൂട്ടുവാൻ ബ്രിട്ടൻ തീരുമാനിച്ചിരിക്കുന്നു. ആഫ്റിക്കൻ ഗോത്രവർഗ്ഗപ്രതിനിധികൾ പ്രസ്തുത സമ്മേളനത്തെ ബോയിക്കോട്ടു ചെയ്തിരിക്കയാണെങ്കിലും മുറയ്ക്കു സമ്മേളനം നടത്തപ്പെടുന്നതാണ്. ആഫ്റിക്കയും ബ്രിട്ടനും തമ്മിലുള്ള ബന്ധത്തിൽ ബ്രിട്ടൻ ഒരു കറുത്ത അദ്ധ്യായമാണ് ഇതുനിമിത്തം നിർമ്മിച്ചിരിക്കുന്നതു്.

(32-ാം പേജിൽ നിന്നു തുടർച്ച)

യിരുന്നിട്ട് ഇവളെ എത്രമാത്രം വ്യസനിപ്പിച്ചു? എനിക്ക് എന്തു പറ്റിപ്പോയി? ഇത്ര ദിവസമായിട്ടു ഞാൻ ഇവളെ ഇങ്ങിനെ ചവുട്ടിത്തേച്ചുവല്ലോ. ഇവളെ ഇങ്ങനെ നിന്ദിക്കത്തക്കവണ്ണം എനിക്ക് എന്താണ് സംഭവിച്ചതു്? ഈ രത്നത്തെ ഉപേക്ഷിച്ചു അവിടവിടെ കിടക്കുന്ന ചില്ലുകഷണങ്ങൾ കണ്ടു് ഞാൻ എത്രമാത്രം ആനന്ദിച്ചു? ഇതു കാരണത്താലാണു ഇവൾക്കു് ഇങ്ങിനെ ദീനം പിടിപെട്ടതു്. എന്തൊരു ദുശ്ശീലമായ പ്രവൃത്തി! ഞാൻ ഇങ്ങനെ പെരുമാറിയിരുന്നില്ലെങ്കിൽ ശാന്തിക്കു് സുഖക്കേടു ഇതിനെത്രയോ മുമ്പുതന്നെ സുഖപ്പെട്ടുമായിരുന്നു. രോഗഗ്രസ്തയായ ഇവളെ തനിയെ വിട്ടു ഞാൻ ക്ഷണികസുഖത്തിനായി അലഞ്ഞു നടന്നു. ഇവൾ ഇങ്ങനെ ദുഃഖിച്ചുകൊണ്ടിരിക്കുമ്പോൾ ഞാനും അവളുടെ ദുഃഖത്തിൽ പങ്കുകൊള്ളേണ്ടതായിരുന്നു. ഇവളെ ഇങ്ങനെ തനിയെ വിട്ടു ഞാൻ സുഖഭോഗങ്ങൾ അനുഭവിച്ചതു് അനർത്ഥമായി. ഇവൾ ഇതൊക്കെ അറിഞ്ഞിട്ടുകൂടി ഒരിക്കലെങ്കിലും ഇതിനെക്കുറിച്ചു "എന്നോടു്" ആവലാതിപ്പെട്ടിട്ടില്ലല്ലോ. അതിനു പകരം അവൾ എല്ലായ്പ്പോഴും എന്നെ സുഖിപ്പിക്കുവാനും സന്തോഷിപ്പിക്കുവാനും വിചാരപ്പെട്ടുകൊണ്ടിരുന്നു. എന്റെ സുഖത്തെ മാത്രം കാംക്ഷിച്ചു് അവൾ എന്നെ പുനർവിവാഹത്തിനുപോലും നിർബന്ധിച്ചു. ഞാനും ഇവളും തമ്മിൽ സ്വർഗ്ഗവും പാതാളവുമായിട്ടുള്ള വ്യത്യാസമുണ്ടു്. ഇതിൽനിന്നു എനിക്കു് എന്നാണു മോചനം ലഭിക്കുക? ശാന്തി എന്നെ വിചാരമഗ്നനായി കണ്ടിട്ടു ഇങ്ങനെ ചോദിച്ചു.

"അങ്ങ് എന്താണ് ഇങ്ങനെ വിചാരമഗ്നനായിരിക്കുന്നതു്?"

ഞാൻ—ഒന്നും ഇല്ല.

ശാ—ഞാൻ ചിലതു പറയുവാനായിട്ടാണ് അങ്ങയെ വിളിച്ചതു്.

ഞാൻ—എന്താണു പറയൂ.

ശാ—"ഞാൻ നിമിത്തം അങ്ങു വളരെ കഷ്ടപ്പെട്ടു. ഞാൻ അങ്ങയുടെ സുഖത്തിനു് ഒരു വിഘാതമായിട്ടാണു തീർന്നതു്. ഭാഗ്യം അനുഭവിക്കുവാൻ എന്റെ തലയിൽ എഴുതിയിട്ടില്ല. സ്വപ്നത്തിൽ സ്വർഗ്ഗത്തിൽ പോകുന്നതുപോലെ എഴുതിയിരുന്നിടത്തോളം ഞാൻ അനുഭവിച്ചു. എന്നാൽ ഞാൻ അങ്ങയുടെ സുഖത്തിനു ഒരു നാശകാരിയായിത്തീർന്നു. ഇപ്പോൾ ഞാൻ അങ്ങയുടെ സുഖമാർഗ്ഗത്തിൽനിന്നു് ഒഴിഞ്ഞുപോകുന്നുവെന്നറിഞ്ഞതിൽ എനിക്കു് അനന്യമായ സന്തോഷം തോന്നുന്നുണ്ടു്. ഇപ്പോൾ അങ്ങു ലോകത്തിൽ സുഖിക്കുവാൻ സ്വതന്ത്ര—"

എനിക്കു് ഇതിലൊട്ടും കേൾക്കുവാൻ കഴിഞ്ഞില്ല. ഞാൻ അസ്വസ്ഥനായിട്ടു് ഇങ്ങനെ പറഞ്ഞു. "ശാന്തി, നീ എന്താണു പറയുന്നതു്. നിന്നെ കൂടാതെ എനിക്കു സ്വർഗ്ഗത്തിൽ പോലും സുഖം കിട്ടുകയില്ല ദയവുചെയ്തു്....

ശാന്തി... (അല്പം ചിരിച്ചുകൊണ്ടു്) നാഥാ, ഇപ്പോൾ അധികം പറയുവാനുള്ള സമയമല്ല. അങ്ങു് ഈ കപടഭാവങ്ങളെല്ലാം ഉപേക്ഷിച്ചു ഞാൻ പറയുന്നതു കേൾക്കൂ.

ഞാൻ—(ദൈന്യസ്വരത്തിൽ) ശാന്തി, ഞാൻ അധമനാണു്. നീചനാണു്. ഒരു മണിക്കൂറുമുമ്പുവരെക്കൂടി ഞാൻ ഒരു കപടവേഷക്കാരനായിരുന്നു.

ഈശ്വരൻ സാക്ഷിയായി ഇപ്പോൾ എനിക്കു് എന്റെ കഴിഞ്ഞ ജീവിതത്തെക്കുറിച്ചു പശ്ചാത്താപവും ലജ്ജയും തോന്നുന്നുണ്ടു്. ഞാൻ മുമ്പു ചെയ്തതിനു പ്രായശ്ചിത്തമായി എന്റെ ജീവൻ പോലും ഉപേക്ഷിക്കുവാൻ തയ്യാറാണു്. ഞാൻ അന്ധനായിരുന്നു. ഞാൻ എന്താണു ചെയ്യുന്നതു് എന്നുതന്നെ ഞാൻ അറിഞ്ഞിരുന്നില്ല. നിന്നോടു ഞാൻ ഇങ്ങനെ പെരുമാറുവാൻ എന്തായിരുന്നു കാരണം എന്നുതന്നെ എനിക്കു് അറിയില്ല." ഇത്രയും പറഞ്ഞപ്പോഴേക്കു് എന്റെ കണ്ണുകളിൽ നിന്നു് അശ്രുക്കൾ ധാരധാരയായി ഒഴുകുവാൻ തുടങ്ങി. ഗൽഗദത്താൽ കണ്ഠം രോധിച്ചു. ശാന്തിയുടെ കണ്ണുകളിൽ നിന്നും കണ്ണുനീർ ധാരധാരയായി ഒഴുകിത്തുടങ്ങി. കുറച്ചു സമയം കഴിഞ്ഞപ്പോൾ ശാന്തി പറഞ്ഞു.

ശാ—അങ്ങു് ഈ സംഗതി കുറച്ചു ദിവസം മുമ്പു പറഞ്ഞിരുന്നെങ്കിൽ ഞാൻ കുറെ കാലം ജീവിക്കുമായിരുന്നു. എന്നാൽ ഇപ്പോൾ ഒന്നുകൊണ്ടും ഫലമില്ല. ഞാൻ ഞെട്ടി. എന്റെ കണ്ണുകളിൽ ഇരുളടയുന്നതുപോലെ തോന്നി. ഞാൻ ശാന്തിയുടെ ശിരസ്സ് മടിയിൽ വെച്ചുകൊണ്ടു പറഞ്ഞു. "ഇല്ല ഇല്ല. ഇതു ഒരിക്കലും സംഭവിക്കയില്ല ഈ സമയത്തു്. എന്റെ മുൻവികൃതികൾക്കു പശ്ചാത്തപിച്ചു പ്രായശ്ചിത്തം ചെയ്യുവാൻ ഒരുങ്ങിയ ഈ സമയത്തു്, എനിക്കു ലോകത്തിലുള്ള മറ്റെന്തു വസ്തുവിനേക്കാളും നീ പ്രിയപ്പെട്ടതായിത്തീർന്ന ഈ സമയത്തു നീ എന്നെ ഉപേക്ഷിച്ചു പോവുകയോ. പ്രിയതമെ, ഇതു് ഒരിക്കലും സാദ്ധ്യമല്ല.

ശാ....(ദീർഘനിശ്വാസത്തോടുകൂടി) അങ്ങയുടെ ഈ വാക്കുകൾ എന്നെ മരണഭീതയാക്കുന്നു. ജീവിച്ചിരിക്കുവാൻ എനിക്കു് അത്യാഗ്രഹം തോന്നുന്നു. ഇതുവരെ ഞാൻ

# അരുണ ബാലമണ്ഡലം.

ബാലജനങ്ങളുടെ സാഹിത്യപരിശ്രമങ്ങളെയും സംഘടനാപ്രവർത്തനങ്ങളെയും പ്രോൽസാഹിപ്പിക്കുവാൻ വേണ്ടി രൂപവൽകൃതമായിട്ടുള്ള ഒരു പംക്തിയാണ് അരുണയിലെ ബാലമണ്ഡലം. 1950—ൽ അരുണയുടെ ജനനം മുതൽ ഈ പംക്തി സജീവമായിരുന്നു.

## ബാലമണ്ഡലത്തിലെ മെമ്പർമാർ

അരുണയുടെ വരിക്കാരായിച്ചേർന്നിട്ടുള്ളവരും, പതിനെട്ടുവയസ്സിൽ കവിയാത്തവരുമായ എല്ലാവർക്കും ബാലമണ്ഡലത്തിലെ അംഗങ്ങളായിത്തീരാവുന്നതാണ്. അപ്രകാരം അംഗങ്ങളായിത്തീരുന്നവരുടെ പേരുകൾ സ്ഥലസൗകര്യം പോലെ കുറേശ്ശെ അരുണയിൽ പ്രസിദ്ധം ചെയ്യുന്നതാണ്. ഏജൻസിവഴിയായി മാസിക വരുത്തുന്ന അംഗങ്ങളുടെ പേരു രജിസ്റ്റർ ചെയ്യണമെങ്കിൽ, ഏജൻറിന്റെ ഒരു സർട്ടിഫിക്കേറ്റും കൂടി അയച്ചുതരേണ്ടതാണ്. അംഗങ്ങളാകുവാൻ ഇച്ഛിക്കുന്നവർ താഴെക്കാണുന്ന ഫോറം പൂരിപ്പിച്ച് അയയ്ക്കണം.

കൊച്ചേട്ടൻ

## അരുണ ബാലമണ്ഡലം

അപേക്ഷാഫാറം

—0—

പ്രിയപ്പെട്ട കൊച്ചേട്ടാ,

അരുണ ബാലമണ്ഡലത്തിലെ അംഗമായി എൻെറ പേർ രജിസ്റ്റർ ചെയ്യണമെന്നപേക്ഷിക്കുന്നു.

പേര്...........................................................................

വിലാസം...........................................................................

...........................................................................

പഠിക്കുന്ന ക്ലാസ്സ്...........................................................................

(ഒപ്പ്)

## ബാലമണ്ഡലം അംഗങ്ങളായി ചേർന്നവരുടെ പേരുവിവരം

1. വിജയകുമാരി ശ്രീധർ കല്ലായി.
2. കുമാരി കെ. ലീല കല്ലായി.
3. കുമാരി വി. രാജലക്ഷ്മി കല്ലായി.
4. വി. പ്രഭാകരൻ കല്ലായി.
5. കുമാരി സി.കെ. പ്രേമലത തിരുവണ്ണൂർ.
6. ജയരാജ് വില്യംസ് കോഴിക്കോട്.
7. കുമാരി കെ. അമൃതവല്ലി കോഴിക്കോട്.
8. പി.എൻ. ദാസ് കോഴിക്കോട്.
9. വി ററി. ശ്രീകുമാരൻ വാഴൂർ.
10. പി. വിമല കോഴിക്കോട്.
10. കെ. രാമചന്ദ്രൻ നെല്ലായി.
12. ഇ ടി. സുലോചന പുതിയറ.
13. വി. കെ. ബാലൻ പുതിയറ.
14. കെ. രാമദാസ് പുതിയറ.
15. ഇ ടി. രാധാബായി പുതിയറ.

---

മരിക്കുവാൻ പ്രസന്നതയോടുകൂടി തയ്യാറായിരുന്നു. ഇപ്പോൾ അങ്ങയുടെ വാക്കുകൾ കേൾക്കുമ്പോൾ മരണം അതിദുസ്സഹമായ ഒരു ദുഃഖമാണെന്ന് എനിക്കു തോന്നുന്നു. നാഥാ, ഈ അന്ത്യസമയം ഇങ്ങനെ ദുഃഖകരമാക്കിത്തീർക്കരുതെ "ഞാൻ നിന്നെ വെറുക്കുന്നു എന്നു തന്നെ എന്നോടു പറയുക. അങ്ങു മുമ്പത്തേപ്പോലെ തന്നെ ഉദാസീനനായിരിക്കുക. എൻെറ മരണത്തിൽ അങ്ങയ്ക്കു സുഖമാണ്, സന്തോഷമാണ് എന്ന് എന്നെ വിശ്വസിപ്പിക്കൂ. എന്നാൽ ഞാൻ യാതൊരു ദുഃഖവും കൂടാതെ മരിച്ചുകൊള്ളാം." ഞാൻ ബോധശൂന്യനായി അവളുടെ മാറിലേക്കു ചാഞ്ഞു.... ..........

അതിൽനിന്ന് ഉണർന്നപ്പോഴേക്കും മരണമാകുന്ന ആ കരാളയവനിക അവളെ എന്നെന്നേക്കുമായി എന്നിൽനിന്നു മറച്ചുകഴിഞ്ഞിരുന്നു. ആ സ്മരണ, മർമ്മഭേദിയായ ആ സ്മരണ, എന്നെ വിട്ടുമാറുന്നില്ല.

—ooo—

**സുപ്രസിദ്ധ സാഹിത്യകാരനായ ശ്രീ പി. ഒ. ഏബ്രഹാം കൈരളിക്കു സമർപ്പിച്ച ഒരമൂല്യഗ്രന്ഥമാണു വഴിത്തണലുകൾ. ശ്രീ കൊട്ടപ്പുന്നയ്ക്കു് അതിനെപ്പററി പറയുവാനുള്ളതു് എന്താണെന്നു നോക്കുക.**

# "വഴിത്തണലുകൾ"

ഗ്രന്ഥത്തെപ്പററി പറയുന്നതിനു മുമ്പേ ഗ്രന്ഥകാരനെപ്പററി രണ്ടു വാക്കു പറയുക ഒരാവശ്യമായിരിക്കുന്നു. കാരണം എന്താണെന്നോ? ഇതരഗ്രന്ഥകാരന്മാരിൽ നിന്നെല്ലാം തികച്ചും വ്യത്യസ്തവും, അതിനാൽ സവിശേഷവുമായൊരു രീതിയും, പാകവും, പ്രസ്തുത ഗ്രന്ഥകാരനുണ്ടു്. ആ "രീതിപാകങ്ങൾ" ബഹിസ്സത്തയെ മാത്രമല്ല, അന്തസ്സത്തയെക്കൂടി സ്പർശിക്കുകയും, പ്രകാശിപ്പിക്കുകയും ചെയ്യുവാൻ കെൽപാർന്നവയാണു്. അപ്പോൾ, സംസിദ്ധമാകുന്ന പ്രത്യേകത ചതുരശ്രശോഭിതമാവുന്നതോടൊപ്പം വ്യക്തിനിഷ്ഠമായ "ആത്മമൂല്യ"ത്തെ വികസ്വരമാക്കുവാനും പര്യാപ്തമാകുന്നു.

ഈ ഗുണവൈശേഷികം മലയാളത്തിൽ, സുപ്രതിഷ്ഠ ലഭിച്ച പല ഗ്രന്ഥകാരന്മാരിലും ദൃശ്യമാവാത്തൊന്നാണുതാനും. ലഘുതലങ്ങളും, ഭാവസ്ഥിരതയില്ലാത്തവിധം ചടുലചപലങ്ങളുമായ പ്രതിഭാസങ്ങളെ അനുധാവനം ചെയ്തു്, "ആത്മമൂല്യ"ത്തെ ശൂന്യതയിൽ കൊണ്ടുചെന്നു വിടുന്നവരാണു് ഇന്നത്തെ ഗ്രന്ഥകാരന്മാരിൽ പലരും.



പരേതനായ ശ്രീ ഇ. വി. കൃഷ്ണപിള്ളയും ശ്രീ പി. ഒ. യും.

"വഴിത്തണലുകൾ" എന്ന കഥാഗ്രന്ഥത്തിന്റെ രചയിതാവു്, മററെന്തിലും മീതേ "ആത്മമൂല്യ"ത്തെ ആദരിക്കുന്നൊരു തത്വ

| കൊട്ടപ്പുന്ന |
|---|

വീക്ഷണവിചക്ഷണനാണു്. "ആത്മമൂല്യം" എന്ന വാക്കിൽ ജീവിതത്തിന്റെ നാനാശാഖാനുഷംഗികളായ അവസ്ഥാഭേദങ്ങളുടെ കേന്ദ്രീകരണം അന്തർഭവിക്കുന്നു എന്ന പരമാർത്ഥം ആലോചിക്കുമ്പോൾ, "വഴിത്തണലു"കളുടെ രചയിതാവിനു ലഭിക്കാവുന്ന പ്രശസ്യതജീവിതത്തോളം തന്നെ വിസ്തൃതവും വിവിധവും അത്രേ. ഒരു അപ്പൻതമ്പുരാനോ, ഒരു വേങ്ങയിൽ കുഞ്ഞിരാമൻ നായർക്കോ, മാത്രമേ ഈ സാഹിത്യധർമ്മത്തിൽ ഭിന്നത അധീനമായി കണ്ടിട്ടുള്ളു.

ജീവിതത്തിനു് അതിന്റേതായ സൗന്ദര്യവും, വൈരൂപ്യവുമുണ്ടു്. ഒരുവേള, വൈരൂപ്യം തന്നെ സൗന്ദര്യമായും പരിണമിക്കാം ജീവിതത്തിൽ. എല്ലാററിനേയും ഉൾക്കൊണ്ടും ഒന്നിനേയും ഉൾക്കൊള്ളാതെയും, നിസ്സംഗവും സസംഗവും ആയി വർത്തിക്കുന്ന ജീവിതം അങ്ങനെയുള്ളതാണു്. അവിടെ "അധ്യേയ"നായ മനുഷ്യൻ കേവലം സ്ഫുലിംഗം മാത്രം. ഈദൃശമായ സമുൽകൃഷ്ട വീക്ഷണഗതിയുള്ളൊരു സാഹിത്യകാരനു് അംഗീകൃതവിഷയത്തിൽ ജീവിതതത്വത്തിന്റേതായ ബീജങ്ങളെ ആവാപം ചെയ്യാതിരിക്കുവാൻ വയ്യ. ഈ ബീജാവാപകർമ്മം മനുഷ്യന്റെ വ്യക്തി

ഗതവും, സമഷ്ടിഗതവുമായ സ്ഥൂലസൂക്ഷ്മഭാവങ്ങൾക്ക് ഉന്മേഷണം നൽകുമെന്നുള്ളതു് അവിതർക്കിതമാണു്. ഇന്നത്തെ ഗ്രന്ഥകാരന്മാരിൽ പലർക്കും മൗലികമായ തത്വമോ, അംഗീകാര്യക്ഷമമായ സിദ്ധാന്തമോ, ഒന്നുതന്നെ ഇല്ല. അത്രയ്ക്ക് അവർ ജീവിതത്തിൽനിന്നും, മനുഷ്യനിൽനിന്നും, അകന്നുപോകുന്നുമുണ്ടു്.

"വഴിത്തണല്കൾ" എന്ന നാമനിക്ഷേപം കൊണ്ടുതന്നെ, അതിന്റെ രചയിതാവിനു തത്വാന്വേഷിതമായ ജീവിതകാര്യകാരികയുണ്ടെന്നു നിരായാസം മനസ്സിലാക്കാം. അതിനാൽ, അവകാശപ്പെടാവുന്നതു് ഇതരസാഹിത്യകാരന്മാർക്കു ദുർല്ലഭവും ദുഷ്പ്രാപവുമായ ഒരു സ്ഥിതതലമാകുന്നു. അതു മലയാളത്തെ സംബന്ധിച്ചിടത്തോളം അഭിമാന്യമല്ലയോ!

"വഴിത്തണല്കൾ" കഥോപന്യാസങ്ങളുടെ ഒരു സമാഹാരമാണു്. കഥയുടെ ചമൽക്കാരവും ഉപന്യാസത്തിന്റെ പ്രൗഢിയും ഉള്ളതിനാലാണു കഥോപന്യാസങ്ങളെന്നു പറഞ്ഞതു്. രസികനും, ചിന്തിക്കുന്നവനും ഉള്ള സാദ്ധ്യത ഓരോന്നിൽനിന്നും ലഭിക്കാവുന്നതുകൊണ്ടു് ആ പേരു വളരെ യോജിക്കുമെന്നാണെന്റെ വിശ്വാസം. സംസ്കൃതസാഹിത്യത്തിൽ ഇപ്രകാരമൊരു ശാഖയുണ്ടു്. ലക്ഷലക്ഷം ശ്ലോകങ്ങൾ ഉൾക്കൊള്ളുന്ന ആ "കഥാസരിൽസാഗരങ്ങൾ" വിശ്വസാഹിത്യസമ്മാന്യത നേടിയിട്ടുള്ളവയുമാണു്. ലോകകഥകളുടെ ഉൽപത്തിയെക്കുറിച്ചു് അന്വേഷിച്ചു ചെന്നിട്ടുള്ളവർ സംസ്കൃതത്തിലെ കഥോപന്യാസങ്ങൾക്കപ്പുറം പോയിക്കണ്ടിട്ടില്ല. "ഹിതോപദേശം തന്ത്രകഥകൾ" എന്നപേരിൽ അറിയപ്പെടുന്ന കഥോപന്യാസങ്ങൾ നമുക്കു സുപരിചിതങ്ങളാണല്ലോ. അവയാകട്ടെ, അക്കൂട്ടത്തിൽ ഏററവും ലഘുരൂപങ്ങളാണു്. സോമദേവകവി കല്പിതങ്ങളായ ആ കഥകളോടു മാത്രമേ "വഴിത്തണല്"കളിലെ കഥകൾക്കു സാമ്യമുള്ളു. എന്നാൽ, സോമദേവന്റെ കല്പനകൾ പലേടത്തും അസംഭവ്യങ്ങളാകുമ്പോൾ വഴിത്തണല്കളുടെ രചയിതാവിന്റെ കല്പനകൾ സംഭവ്യസീമകളെ അൽപവും അതിലംഘിക്കുന്നില്ല. ഈ ധർമ്മമാണു സാഹിത്യത്തെ സാഹിത്യമാക്കിത്തീർക്കുന്നതു്.

"എന്റെ താക്കോൽ കണ്ടോ?" "നീങ്ങണം ഹേ മുന്നോട്ടു്," "സ്ഥിരതയോ, അസ്ഥിരതയോ" "നമുക്കു മലയാളം മതി" "ജീവിതയാഥാർത്ഥ്യങ്ങൾ" ആദിയായ കഥോപന്യാസങ്ങൾ, മേൽപറഞ്ഞ ധർമ്മചമൽകൃതികൊണ്ടു് അത്യന്തം മധുരങ്ങളും മനോരമ്യങ്ങളുമായിട്ടുണ്ടു്. അവയിലൂടെ അനുവാചകൻ അറിയാതെ മറെറാരു നിർവൃതിമണ്ഡലത്തിലേക്കു് ഉയരുമെന്നുള്ളതു നിർവിവാദമാണു്.

"കല കലയാകുന്നതു്, അതു കലയല്ലെന്നു തോന്നുമ്പോഴാണു്" എന്ന ഗർഭിതാർത്ഥമായ നിർവചനത്തെ പ്രമാണപ്പെടുത്തുന്നപക്ഷം, ഉപരിനിർദ്ദിഷ്ടമായ കഥകൾ അങ്ങേഅററം കലാസുന്ദരങ്ങളാണെന്നു ബോദ്ധ്യപ്പെടും. ആ കഥകൾ വായിക്കുന്നവർക്കു വായിക്കയാണെന്ന തോന്നൽ ഉണ്ടാവാതെ മുമ്പോട്ടു പോവാൻ കഴിയും. കലാപരമായ ഈ കൈമിടുക്കു, വൈക്കം മുഹമ്മദ് ബഷീറിനുണ്ടു്, ബഷീറിനേയുള്ളൂ.

രസവിചാരണയിൽ "വഴിത്തണല്"കളിലെ കഥകൾ പ്രായേണ ലഘുഹാസ്യത്തെ ആവഹിക്കുന്നവയാണു്. ഗ്രന്ഥകാരന്റെ നിസർഗ്ഗജമായ നർമ്മബോധം അവിടവിടെ ഔചിത്യത്തോടൊപ്പം കഥാകഥനസന്ധികളിൽ, രസഭൂയിഷ്ഠമാകുന്നുണ്ടു്. ആ രസത്തിനു ഹൃദയത്തിന്റെ ഉള്ളറകളിലോളം ചെന്നു് ഇററിററു വീഴുവാൻ തക്ക തുടിപ്പും ഘനവും ഉണ്ടു്.

രചനയുടെ "ശില്പ"ത്തെപ്പ

# ബ്രഹ്മശ്രീ മഞ്ചേരി രാമയ്യരുടെ സന്ദേശം



(ഒരു രാഷ്ട്രീയപ്രവർത്തകനെന്ന നിലയിലും, മികച്ച ഒരഭിഭാഷകനെന്ന നിലയിലും, ജാതിവ്യത്യാസത്തെ ഉന്മൂലനം ചെയ്യുവാൻ അനേക വർഷങ്ങൾക്കുമുമ്പു തന്നെ സാമൂഹ്യരംഗത്തിൽ പ്രവേശിച്ച ഒരു ധീരഭടനെന്ന നിലയിലും, ആനിബെസന്റിന്റെ ബ്രഹ്മവിദ്യാസംഘത്തിലെ ഒരു പ്രമുഖനേതാവെന്ന നിലയിലും അഖിലേന്ത്യാ പ്രസിദ്ധി സമ്പാദിച്ച ബ്രഹ്മശ്രീ. മഞ്ചേരി രാമയ്യർ അരുണയ്ക്കു വിജയമാശംസിച്ചുകൊണ്ട് അയച്ച സന്ദേശമാണ് ഇവിടെ ചേർക്കുന്നത്.

പത്രാധിപർ.)

പ്രിയപ്പെട്ട "അരുണ"യ്ക്ക്,

കേരളത്തിലെ സ്ത്രീജനങ്ങളുടെ വേണ്ടതുപോലെയുള്ള വളർച്ചയെ ലക്ഷ്യം വെച്ചുകൊണ്ട് പ്രസിദ്ധീകരിക്കുന്ന 'അരുണ' മാസിക ഉള്ളടക്കംകൊണ്ടും സമ്പ്രദായംകൊണ്ടും മെച്ചപ്പെട്ടതാണെന്നു പറയുന്നതിൽ സന്തോഷമുണ്ട്. ഗാർഹികജീവിതത്തെ സുഗമമാക്കാനുള്ള ശാസ്ത്രീയമാർഗ്ഗങ്ങൾ അരുണ അപ്പഴപ്പോൾ നിർദ്ദേശിച്ചുകൊണ്ടിരിക്കുന്നു. വനിതകൾക്കു വിശേഷിച്ചും മലയാളികൾക്ക് പൊതുവിലും പ്രയോജനകരമായ ഈ മാസികയ്ക്ക് വിജയമാശംസിക്കുന്നു.

മഞ്ചേരി രാമയ്യർ (ഒപ്പ്).

---

റിനോക്കുമ്പോൾ, ശാസ്ത്രീയമായ സന്ധികൾ അയത്നലളിതമാകുംവണ്ണം സാധിച്ചിരിക്കുകയാൽ പൂർണ്ണവും, രൂപഭദ്രവും ആണെന്നു കാണാവുന്നതാണ്. ആരംഭം, ആരോഹണം, അവസാനം, ഈ മൂന്നുഘട്ടങ്ങൾ വഴിത്തണലുകളിലെ എല്ലാ കഥകളിലും "സോപാനഘട്ട"ന്യായേന ഒത്തിണങ്ങിയിട്ടുണ്ട്. ഇങ്ങനെ എല്ലാപ്രകാരത്തിലും സമുൽകൃഷ്ടമായ "വഴിത്തണലുകൾ" മലയാളസാഹിത്യഭണ്ഡാഗാരത്തിൽ മുതൽപ്പിടിപ്പാർന്നൊരു "രത്ന"മാണ്.

ഇന്നത്തെ ചില സാഹിത്യപ്രേമികളും, ആസ്വാദകന്മാരും "വഴിത്തണലുകളി"ലെ പ്രതിപാദ്യത്തോടു വിയോജിച്ചെന്നു വരാം. തത്വവീക്ഷണത്തിലും, രുചിവൈവിധ്യത്തിലുമുള്ള ആ വിയോജനം ഈ ഗ്രന്ഥത്തിനും ഗ്രന്ഥകാരനും ഒരിക്കലും അപകർഷകാരണമാവുകയില്ല. നേരേമറിച്ച് അത്രയും ഉൽക്കർഷകാരണമാകും താനും.

ഈ സന്ദർഭത്തിൽ ഗ്രന്ഥകാരനോട് ഒരു കാര്യം അപേക്ഷിക്കാനുണ്ട്. മറ്റൊന്നുമല്ല. സുലഭവും സമൃദ്ധവുമായ കഴിവുകളെ അലസതയ്ക്കു വിട്ടുകൊടുക്കാതെ കൈരളിയുടെ ഭാവിഭദ്രതയ്ക്കു വേണ്ടി വിനിയോഗിക്കണേ, എന്നുമാത്രം.

**സുപ്രസിദ്ധമായ അമേരിക്കൻ സ്വാതന്ത്ര്യപ്രഖ്യാപനത്തിൻെറ പ്രണേതാവായ ജെഫേർസൻെറ ജീവിതത്തിലെ പ്രധാന വശങ്ങളെപ്പററി വായിക്കുക.**

# ജെഫേർസൻ

1801—1809 വരെ ഐക്യസംസ്ഥാനങ്ങളുടെ പ്രസിഡൻറായിരുന്ന തോമസ് ജെഫേഴ്സൻെറ 209-ാം ജന്മദിനാഘോഷം ഏപ്രിൽ 13-ാം നു- ആയിരുന്നു. അമേരിക്കയുടെ ചരിത്രത്തിലെ ഏററവും മഹാനായ രാജ്യതന്ത്രജ്ഞൻ എന്ന് അദ്ദേഹത്തെപ്പററി പറയുന്നതിൽ തെററില്ല. സുപ്രസിദ്ധമായ അമേരിക്കൻ സ്വാതന്ത്ര്യപ്രഖ്യാപനത്തിൻെറ പ്രണേതാവെന്ന നിലയിൽ അദ്ദേഹത്തിൻെറ നാമം നിത്യസ്മരണാർഹമാണ്.

സ്വാതന്ത്ര്യപ്രഖ്യാപനം മുക്കാലും ജെഫേഴ്സൻ തന്നെയാണെഴുതിയുണ്ടാക്കിയത്. ചരിത്രപ്രഖ്യാതമായ ഈ രേഖയിൽ മനുഷ്യാവകാശങ്ങളെ സംബന്ധിച്ച ഏതാനും പുതിയ ആശയങ്ങളുടെ മണിനാദം മുഴങ്ങിക്കേൾക്കാം. ഈ ആശയങ്ങളാണ് പിൽക്കാലത്ത് എല്ലാ ജനതന്ത്രഭരണകൂടങ്ങൾക്കും മൂലക്കല്ലുകളായി തീർന്നത്.

ജെഫേഴ്സൻ പ്രതിഭാസമ്പന്നനായ ഒരു ചിന്തകനും രാഷ്ട്രതന്ത്രജ്ഞത, പാണ്ഡിത്യം, സംഗീതശില്പതന്ത്രാദി കലാകോവിദത്വം മുതലായ ഗുണങ്ങൾക്കു വിളനിലവും ആയിരുന്നു. മനുഷ്യവർഗ്ഗത്തെക്കുറിച്ച് അദ്ദേഹത്തിനുണ്ടായിരുന്ന മനോഭാവമാണദ്ദേഹത്തിൻെറ മഹത്വത്തിനു നിദാനം എന്നു അമേരിക്കയിലെ 28-ാം പ്രസിഡൻറായ വുഡ്റോ വിൽസൻ പറഞ്ഞിട്ടുണ്ട്. അദ്ദേഹത്തിൻെറ ജീവിതവീക്ഷണം മനുഷ്യസ്നേഹപരവും ശുഭാപ്തിവിശ്വാസം നിറഞ്ഞതുമായിരുന്നു.

മതസ്വാതന്ത്ര്യത്തെപ്പററി അദ്ദേഹത്തിനുണ്ടായിരുന്ന ആദർശങ്ങൾ സുവ്യക്തങ്ങളും അപ്രമാദങ്ങളുമാണ്. വ്യക്തിയുടെ മതസ്വാതന്ത്ര്യം അലംഘനീയമാണെന്നു ജെഫേഴ്സൻ വിശ്വസിച്ചിരുന്നു. ഒരാളുടെ മതം അയാളുടെ സ്വന്തം കാര്യമാണെന്നും മറെറാരാൾക്കതിൽ ഇടപെടാൻ അവകാശമില്ലെന്നും അദ്ദേഹം വാദിച്ചു.



തോമസ് ജെഫേർസൻ

അഭിപ്രായസ്വാതന്ത്ര്യത്തിൻെറ പ്രണേതാക്കളിൽ ഒരു പ്രമുഖനായിരുന്നു ജെഫേഴ്സൻ. അക്കാലത്തെ കക്ഷിവഴക്കുകാരായ പത്രപ്രവർത്തകരുടെ നിശിതമായ വിമർശനങ്ങൾ അദ്ദേഹത്തെ പീഡിപ്പിച്ചുകൊണ്ടിരുന്നിട്ടും, പത്രസ്വാതന്ത്ര്യം ദുരുപയോഗപ്പെടുത്തപ്പെടാൻ സാധ്യതയുണ്ടെന്നു സമ്മതിക്കാൻ നിർബ്ബന്ധനായി തീർന്നിട്ടും, പ്രസിദ്ധീകരണങ്ങളുടെമേൽ നിയമപരമായ നിയന്ത്രണമേർപ്പെടുത്തുന്നതിനു് അദ്ദേഹം എതിരായിരുന്നു. നിയന്ത്രണങ്ങൾക്കു പകരം പൊതുജനാഭിപ്രായത്തിൻെറ പ്രതികരണാത്മകമായ ശക്തിയിൽ ആശ്രയിക്കാനാണദ്ദേഹം ഇഷ്ടപ്പെട്ടത്.

മനുഷ്യൻെറ ബുദ്ധിശക്തിക്കു സ്വതന്ത്രമായ പ്രവർത്തനാവകാശം അനുവദിച്ചാൽ തിന്മയിൽനിന്നു നന്മ വേർതിരിച്ചെടുക്കാൻ അവനു കഴിവുണ്ടാകുമെന്നു ജെഫേഴ്സൻ ഉറപ്പായി വിശ്വസിച്ചിരുന്നു.

പൗരജനങ്ങൾക്കു ഏററവും അധികം സ്വാതന്ത്ര്യം അനുവദിക്കുന്നതാണ്, ഏററവും ശ്രേഷ്ഠമായ ഭരണമെന്നായിരുന്നു അദ്ദേഹത്തിൻെറ മതം. ജനങ്ങളുടെ സ്വയംഭരണശേഷിയിൽ അദ്ദേഹം അചഞ്ചലമായി വിശ്വസിച്ചിരുന്നതിനാൽ ഭരണം ജനങ്ങളുടെ കൈയിൽ ഏൽപ്പിച്ചുകൊടുക്കാൻ അദ്ദേഹം തയ്യാറായിരുന്നു.

അദ്ദേഹം ഒരിക്കൽ ഇപ്രകാരം പ്രഖ്യാപിച്ചു:

“മനുഷ്യമനസ്സിൻമേൽ ഏൽപ്പിക്കുന്ന ഏതൊരു തരം കുതിരക്കയ

ററർത്തോട്ടും ശാശ്വതസമരം നടത്തുവാൻ ഞാൻ ശപഥം ചെയ്തിരിക്കയാണ്". ഈ വാക്കുകൾ അന്നത്തെപ്പോലെ ഇന്നും സജീവങ്ങളും ശക്തിനിർഭരങ്ങളുമായി നിലകൊള്ളുന്നു. സ്വാതന്ത്ര്യവെളിച്ചത്തിൽ നടകൊൾവാൻ ആഗ്രഹിക്കുന്ന ഏതൊരുവനും ഈ പ്രഖ്യാപനം പന്തംകൊളുത്തിപ്പിടിച്ചുകൊടുക്കുന്നു.

ജെഫേഴ്സന്റെ അഭിപ്രായത്തിൽ ജനാധിപത്യത്തിന്റെ അടിസ്ഥാനം സ്വാതന്ത്ര്യമാണ്. ജനങ്ങൾക്കു തങ്ങളുടെ സൗഭാഗ്യക്ഷേമങ്ങൾ അന്തസ്സിലും സ്വാതന്ത്ര്യത്തിലും പുലർത്തിക്കൊണ്ടുപോകാനുള്ള ഒരന്തരീക്ഷം സൃഷ്ടിക്കയാണു ഒരു ഭരണകൂടത്തിന്റെ ഏറ്റവും വലിയ കർത്തവ്യം. ജെഫേഴ്സൻ ആവിഷ്ക്കരിച്ച ഈ വക പ്രമാണങ്ങളാണ് കഴിഞ്ഞ രണ്ടു ശതകാലം അമേരിക്കൻ ജനതക്കു മാർഗ്ഗദർശകമായിരുന്നതു്.

1763-ലെ കോൺടിനെന്റൽ കോൺഗ്രസ്സിൽവെച്ചു് വടക്കുപടിഞ്ഞാറെ സംസ്ഥാനത്തിൽ അടിമത്തം നിർത്തലാക്കുവാനുള്ള ഒരു ഓർഡിനൻസ് അദ്ദേഹം തയ്യാറാക്കി. ഫ്രാൻസുമായി കച്ചവടഉടമ്പടികൾ ഉണ്ടാക്കുന്നതിനു ബെഞ്ചമിൻ ഫ്രാങ്കലിൻ, ജോൺ ആഡംസ് എന്നിവരോന്നിച്ചു 1784-ൽ ജെഫേഴ്സൻ പാരീസിലേക്കുപോയി. 1785-ൽ അദ്ദേഹം ഫ്രാൻസിലെ അമേരിക്കൻ മിനിസ്റ്റർ ആയി നിയമിക്കപ്പെട്ടു. ഫ്രാൻസും പ്രഷ്യയുമായി സന്ധിയിലേർപ്പെടുവാൻ അദ്ദേഹം സഹായിച്ചു. ഫ്രെഞ്ചു വിപ്ലവനേതാക്കന്മാർ അദ്ദേഹത്തോടാലോചിക്കുക പതിവായിരുന്നു. ഇപ്രകാരമുള്ള രാഷ്ട്രീയ പ്രവർത്തനങ്ങൾക്കിടയിലും ശില്പകല, ഉദ്യാനനിർമ്മാണം മുതലായവയിലും അദ്ദേഹം വ്യാപരിച്ചിരുന്നു.

1789-ൽ പ്രസിഡണ്ടു് ജോർജ്ജ് വാഷിംഗ്ടൺ ജെഫേഴ്സനെ തന്റെ സെക്രട്ടറിയായി നിയമിച്ചു. അധികൃതനിയന്ത്രണങ്ങളിൽ വിശ്വസിച്ചിരുന്ന ഖജനാസെക്രട്ടറി അലക്സാണ്ടർ ഹാമിൽറ്റനും ജനകീയ സമതിയിൽ ഉറച്ച വിശ്വാസിയായിരുന്ന ജെഫേഴ്സനും തമ്മിൽ പലപ്പോഴും ഉരസ്സലുകൾ ഉണ്ടായി. 1793 ഡി

**ചൈനയിലെ ഒരു കമ്യൂണിസ്റ്റ് ലേഖകനും ബ്രിട്ടനിലെ ഒരു സിനിമാവിമർശകയായ വനിതയും തമ്മിൽ പ്രണയത്തെപ്പററി നടത്തുന്ന രസകരമായ വാദപ്രതിവാദം. ലണ്ടനിലെ ഒന്നാംകിടയിലുള്ള "ദി ക്യൂൻ" എന്ന വനിതാമാസികയുടെ സിനിമാവിമർശകയായ ബാർബറാവെരെക്കർ എഴുതിയ ഒരു ലേഖനമാണ് ഇവിടെ ചേർത്തിരിക്കുന്നതു്.**

# പ്രണയം അർത്ഥശൂന്യമായ ഒരു വാക്കാണോ?

**ബാർബറാ വരെക്കർ**

"പ്രണയം വെറും അർത്ഥശൂന്യമായ ഒരു വാക്കാണെ"ന്നു ഹോംങ്കോംഗിലെ ഒരു കമ്മ്യൂണിസ്റ്റ് പത്രം പറയുന്നു. ചരിത്രത്തിലൂടെ മൂന്നു പ്രധാന പരിവർത്തനഘട്ടങ്ങൾ കടന്നശേഷമാണു പ്രണയം ഇന്നു പ്രത്യക്ഷപ്പെടുന്നതു്.

"മദ്ധ്യ ശതകത്തിലെപ്പോലെയുള്ള പാരമ്പര്യം വച്ചുപുലർത്തുന്ന സ്ത്രീപുരുഷബന്ധത്തിൽ സ്ത്രീ, എപ്പോഴും പുരുഷൻെറ ഉപദേശമനുസരിച്ചു അവൻ വിലയ്ക്കു വാങ്ങിയ ഒരു വസ്തുവിനെപ്പോലെ അനുധാവനം ചെയ്തുകൊണ്ടു ശക്തിയായ അടിമത്വം നിലനിർത്തുന്നു" എന്നും പ്രസ്തുത പത്രം പറയുന്നു. ഇവിടെ പറയപ്പെടുന്ന അധികരിച്ച അടിമത്വത്തെപ്പററി ഒരു പാട്ടുകാരനായി പരിശീലനം സിദ്ധിച്ച ചൈനീസ് കമ്മ്യൂണിസ്റ്റ് എഴുത്തുകാരനോളം അറിവ് എനിക്കില്ലെങ്കിലും ഇത്തരം വാർത്തകൾ ശ്രവിക്കുന്നതിൽ ഞാൻ അത്ഭുതപ്പെടുന്നില്ല. ഒരു സ്ത്രീ തൻെറ പുരുഷനോടു യോജിച്ചു ജീവിക്കുന്നതിലോ അവൻെറ അഭിപ്രായങ്ങൾ ശ്രവിക്കുന്നതിലോ ആന്തരികമായ അമളി പിണഞ്ഞിട്ടുണ്ടെന്നു എനിക്കു തോന്നുന്നില്ല.

ആ എഴുത്തുകാരൻ ഇങ്ങനെ തുടർന്നു പറയുന്നു. "മുതലാളിത്തപ്രേമത്തിൽ സ്നേഹബന്ധം വിലയ്ക്കു വാങ്ങുകയും വിൽക്കുകയും ചെയ്യുന്നു. പുരുഷൻ കൊടുക്കുന്ന സുഖസൗകര്യാദികൾക്കു വേണ്ടി സ്ത്രീ അവളുടെ യൗവനവും സൌന്ദര്യവും ശരീരവും വിൽക്കുകയാണു ചെയ്യുന്നതു്." ഇതു തീർച്ചയായും ഞാൻ സമ്മതിക്കുന്ന ഒരു ഭാഗമാണ്. ശ്രവണമാത്രയിൽ അരോചകമായി തോന്നിയാലും അർത്ഥത്തിൽ അടിസ്ഥാനമായിരിക്കുന്നതു ഭർത്താവു ഭാര്യയുടെ ക്ഷേമാന്വേഷണം ഏറെറടുക്കുന്നു എന്നതാണു പ്രതിപാദനരീതി മാത്രം മറെറാരു അസംബന്ധപ്രലപനമാണ്.

"അവസാനമായി പുതിയ ഡമോക്രാററിക്കു പ്രേമം (കമ്മ്യൂണിസ്റ്റുകാരുടെ പ്രണയരീതി) പുറത്തുവരുന്നു. സ്ത്രീക്കും പുരുഷനും പരസ്പരസേവനച്ചുമതലയില്ല. അങ്ങനെ സ്നേഹത്തിൻെറ അത്യുച്ചമായ നവീനപന്ഥാവിലെത്തുന്നു.........ഈ സ്നേഹം അപ്രസന്നവും ബുദ്ധിപരവുമായിരിക്കും. തീർച്ചയായും അതു വിപ്ളവാത്മകമാണ്."

## പ്രോൽസാഹജനകമല്ല

ഞാൻ ഒരു കമ്മ്യൂണിസ്റ്റുകാരനുമായി പ്രേമബന്ധത്തിൽപെട്ടി

---

സംബർ 31-ാം നു- അദ്ദേഹം തൻെറ സെക്രട്ടറിയുദ്യോഗം രാജിവയ്ക്കാനാണിടയായതു്.

1796-ൽ അദ്ദേഹം ഐക്യസംസ്ഥാനങ്ങളിലെ വൈസ്പ്രസിഡൻറായി തീർന്നു. 1800—ലും 1804—ലും ആയി രണ്ടുതവണ പ്രസിഡണ്ടായി തെരഞ്ഞെടുക്കപ്പെടുകയും ചെയ്തു. അദ്ദേഹത്തിൻെറ സ്ഥാനാരോഹണം പരമലളിതങ്ങളായ ചടങ്ങുകളോടുകൂടി നടത്തപ്പെട്ടു. സ്ഥാനാരോഹണത്തിനു വാഷിംഗ്ടൺ തെരുവുകളിലൂടെ കാൽനടയായിട്ടാണദ്ദേഹം പോയതു്.

വാഷിംഗ്ടണിൽവച്ചു് സ്ഥാനാരോഹണം ചെയ്ത ആദ്യത്തെ പ്രസിഡൻറാണ് ജെഫേഴ്സൻ. ആ നഗരത്തിൻെറ സംവിധാനത്തിൽ അദ്ദേഹത്തിൻെറ കയ്യുമുണ്ടായിരുന്നു.

1826 ജൂലൈ 4—ാം തീയതി ജെഫേഴ്സൻ നിര്യാതനായി. മൊണ്ടിസെല്ലോവിൽ അടക്കപ്പെട്ടു. 1923-ൽ ആ സ്ഥലം തോമസ് ജെഫേഴ്സൻ സ്മാരകസ്ഥാപനത്തിൻെറ പേരിൽ കൈമാററം ചെയ്യപ്പെട്ടു.

ട്ടില്ല. പക്ഷെ ഒരു കമ്മ്യൂണിസ്റ്റ്കാരനെ പ്രേമിക്കുവാൻ സാധിക്കാതിരുന്നതു കൊണ്ടു എന്റെ ജീവിതം പാഴായി എന്നു എനിക്കു പൂർണ്ണബോധ്യവുമില്ല. ഒരു സമർത്ഥനായ കമ്മ്യൂണിസ്റ്റ്കാരൻ തന്നെ എന്റെ പ്രേമസേവനസ്സോരുമ്പെട്ടാൽ ഞങ്ങളുടെ പ്രേമനാടകം വെറും ശൂന്യമായി തോന്നുമെന്നാണ് എന്റെ ഭാവന. എന്റെ ബുദ്ധിയുപയോഗിച്ചു ഗൗരവപൂർവ്വം സ്നേഹത്തെ താലോലിക്കുവാൻ ഞാനാഗ്രഹിക്കുന്നില്ലെന്നു മാത്രമല്ല ആത്മാർത്ഥമായി ഹൃദയം തുറന്നുള്ള ഒരു സ്നേഹപ്രകടനമാണു ഞാൻ ആഗ്രഹിക്കുന്നതു് എന്നതാണിതിനു കാരണം. ഈ സ്ഥിതിയിൽ കമ്മ്യൂണിസ്റ്റ്ലേഖകൻ എഴുതിയ പ്രേമരീതി ഒട്ടും പ്രേരകമായി എനിക്കു തോന്നുന്നില്ല.

പുതിയ ചൈനീസ് കമ്മ്യൂണിസ്റ്റ് സ്നേഹപ്രകടനത്തെപ്പറ്റി ആ ലേഖകൻ ഇങ്ങനെ തുടരുന്നു. "ഒരു യുവാവും യുവതിയുമായി ചന്ദ്രനിലേക്കു നോക്കി രസിക്കുന്നതോ, അല്ലെങ്കിൽ ബൂർഷ്വാ സമ്പ്രദാനത്തിൽ ഒരിടത്തു തനിച്ചിരുന്നു രഹസ്യമായി നർമ്മസല്ലാപത്തിലേർപ്പെടുന്നതോ ചൈനയിൽ കാണുവാൻ സാധിക്കുകയില്ല. ശത്രുചാരന്മാർ 'നമ്മെ പ്രേമബന്ധത്തിൽ വീഴിക്കുവാൻ ശ്രമിച്ചാൽ...... അവരെ അട്ടിപ്പായിക്കേണ്ടതാണ്."

എപ്രകാരമാണു അത്തരം സ്നേഹസംഭവത്തിനൊരുങ്ങി വരുന്നവരെ പിരിച്ചയക്കേണ്ടതെന്നു വ്യക്തമല്ല. എങ്കിലും ഏററവും പ്രായോഗികമായ ചില നിർദ്ദേശങ്ങൾ കൊടുക്കുന്നുണ്ടു്. വർദ്ധിച്ചുവരുന്ന വികാരത്തെ കമ്മ്യൂണിസ്റ്റ് പ്രേമപല്ലവി പാടി അടക്കണമെന്നു പറയുന്നു. പ്രേഗിലെ കമ്മ്യൂണിസ്റ്റ് പത്രമായ ട്വാർബായിൽ പരസ്യപ്പെടുത്തിയ ഒരു പ്രേമപല്ലവി ഹാംബർഗിലെ റേഡിയോനിലയത്തിൽക്കൂടി പ്രാത്തുവന്നു. അതു മുഴുവനും ഇവിടെ കൊടുക്കണമെന്നു ഞാൻ വിചാരിക്കുന്നില്ല. അവസാനമായി ചേർത്തിരിക്കുന്ന നാലു വരികൾ ഇവിടെ ഉദ്ധരിക്കാം.

"മാനത്തോടെ നിങ്ങൾ അതിർത്തിയിൽ കാവൽ നില്ക്കുമ്പോൾ മഞ്ഞുകണങ്ങൾ നിറഞ്ഞ പുൽപ്പരപ്പിൽക്കൂടി ആരുമകത്തു നുഴഞ്ഞുകയറാതിരിക്കുവാൻ വേണ്ടി, പ്രേമസർവ്വസ്വമേ, തുറന്ന കണ്ണുകളോടെ നീ കാത്തിരുന്നാലും."

അവരുടെ പഠനത്തിനെതിരായ പ്രസ്താവനകളിറക്കുവാൻ കമ്മ്യൂണിസ്റ്റ്കാർക്കു സാധിക്കുകയില്ല. പാർട്ടിനേതാക്കന്മാരെ തൃപ്തിപ്പെടുത്തുവാനും അവരുടെ കാരുണ്യം സമ്പാദിക്കുവാനും വേണ്ടി യുക്ത

മായി തോന്നുന്ന വാക്കുകൾ അവർ വെറുതെ ഉച്ചരിക്കുന്നു എന്നു മാത്രമേ ഇതിനർത്ഥമാക്കേണ്ടതുള്ളൂ. അതുപോലെ തന്നെ രാഷ്ട്രീയപ്രേമഗാനങ്ങൾ രചിക്കുന്ന കവികൾ പാർട്ടിത്തലവന്മാർക്കിഷ്ടപ്പെട്ടുമെന്നു തോന്നുന്നതരം കവിതകളുമെഴുതിയുണ്ടാക്കുന്നു.

## അപഹാസ്യപരം

അവരുടെ ലിഖിതങ്ങൾ ദൃഢനിശ്ചയത്തിൽ നിന്നോ സ്വാഭിപ്രായത്തിൽ നിന്നോ അല്ലെന്നുള്ളതല്ല ഇവിടെ പ്രശ്നമായിരിക്കുന്നതു്. മറ്റുള്ളവരുടെ ദൃഷ്ടിയിൽ ഇത്തരം പ്രസ്താവനകൾ എത്ര മാത്രം അപഹാസ്യപരമായി തോന്നിക്കുമെന്നു മനസ്സിലാക്കുവാൻ അവർക്കു സാധിക്കുകയില്ലെന്നു തോന്നും, മൂക്കറ്റം മദ്യസേവ കഴിഞ്ഞു പുറത്തിറങ്ങുന്ന ഒരാൾക്കു വ്യക്തമായ കാഴ്ച സാധാരണയുണ്ടായിരിക്കുകയില്ല. അധികാരമത്തരായവർക്കും പറ്റുന്ന അബദ്ധം ഇതു തന്നെയാണു്.

ഐവാൻ എന്ന യുവാവു പൂനിലാവിൽ അന്നയെയും വിളിച്ചിരുത്തി അവളുടെ കൈകളിൽ തലോടിക്കൊണ്ടു ഒരു യുക്തിവാദത്തിനൊരുമ്പെടുമെന്നു വിശ്വസിക്കുവാൻ എനിക്കു സാധിക്കുന്നില്ല. തത്തിയാന എന്ന യുവതി ഐഗോറിന്റെ കൈകളിൽ തൂങ്ങി ഉല്ലാസനടത്തയ്ക്കു പോകുമ്പോൾ അവളുടെ മനസ്സും ഗവണ്മെന്റിന്റെ പഞ്ചവത്സരപദ്ധതികളിൽ നിന്നും അകന്നു മറ്റു വല്ല ചിന്തകളിലും ചരിക്കുക സാധ്യമാണു്. ആത്മാർത്ഥതയുള്ള ഒരു കമ്മ്യൂണിസ്റ്റ് ഉദ്യോഗസ്ഥൻ തന്റെ പത്നിയുമായി സല്ലപിക്കുമ്പോൾ കൂട്ടുകൃഷിസമ്പ്രദായത്തിന്റെ സ്ഥിതിവിവരക്കണക്കിനെപ്പറ്റി ചിന്തിക്കുന്ന വിധം എങ്ങനെയാണെന്നു മനസ്സിലാക്കുവാൻ ഞാൻ അഗ്രഹിക്കുന്നു.

സ്നേഹം കാണുവാൻ സാധിക്കാത്തതും മനോമോഹനവും സുശക്തവുമായ ഒരു വികാരമാണു്. സ്നേഹം സ്നേഹത്തിനു വേണ്ടി തന്നെ നിലകൊള്ളുന്നു. ആ സ്ഥിതിക്കു ഇത്തരം കമ്മ്യൂണിസ്റ്റ് അസംബന്ധപ്രലപനം എനിക്കു മനസ്സിലാക്കുവാൻ സാധിക്കുന്നില്ല. അതിൽനിന്നും നാശമുണ്ടാകുമെന്നു ഞാൻ വിചാരിക്കുന്നില്ല. അതു ഫലവത്തായിരിക്കുമെന്നും എനിക്കു വിശ്വാസമില്ല

കമ്മ്യൂണിസ്റ്റ് പ്രസ്താവനകളിൽ പലതും ഭയാനകവും ഹീനവുമായിരിക്കുമ്പോൾ ഈ അഭിപ്രായം വെറും ഹാസ്യമായി തോന്നി

ചെറുകഥ

# ശശിയുടെ മാധവി

ഭാവനാസമ്പന്നനും, സൌന്ദര്യാരാധകനും ആയ ഒരു ചിത്രകാരൻ പട്ടണത്തിലെ ചെവിടടപ്പിക്കുന്ന യന്ത്രഹുങ്കാരങ്ങളിൽനിന്നും, ശ്വാസം മുട്ടിക്കുന്ന ജനത്തിരക്കിൽനിന്നും ഒഴിഞ്ഞു ഏകാന്തതയും, വിശ്രമവും തേടി ആ നാട്ടിൻപുറത്തെത്തി. കനകകുംഭങ്ങൾ വഹിച്ച് കാററിലൂഞ്ഞാലാടി നിലകൊള്ളുന്ന തെങ്ങിൻതോപ്പിലുള്ള ഒരു കൊച്ചുകുടിലായിരുന്നു ആ കലാകാരന്റെ വിശ്രമമന്ദിരം. ചെറുതെങ്കിലും ഒരാരാമനത്വമുണ്ടായിരുന്നു ആ വീടിന്ന്.

മുന്നിൽ പച്ചസാരി വിരിച്ചിട്ടതുപോലെ നെടുനീളത്തിൽ കിടക്കുന്ന പുഞ്ചനെൽപ്പാടങ്ങളാണ്. വക്കിൽ തുന്നിച്ചേർത്ത വെള്ളിക്കസവു ബോർഡർപോലെ ഒരു പുഴ പച്ചപുതച്ച നെല്ലിൻകണ്ടങ്ങളുരുമ്മിക്കൊണ്ടങ്ങിനെ മന്ദംമന്ദം പ്രവഹിക്കുകയാണ്. പച്ചപ്പട്ടുതലപ്പാവും ചാർത്തി നീലാകാശത്തിലേക്ക് തലയുയർത്തി നിലകൊള്ളുന്ന കൂർത്ത കുന്നുകൾ. വള്ളിക്കുടിലുകളിൽ നിന്നെത്തിനോക്കി ചിരിക്കുന്ന പൂക്കൾ. പാറക്കൂട്ടങ്ങളുരുമ്മി പൊട്ടിച്ചിരിച്ചൊഴുകുന്ന കൊച്ചരുവികൾ. അങ്ങിനെ പ്രകൃതിസൌന്ദര്യം വഴിഞ്ഞൊഴുകുകയാണ്, ആ കുഗ്രാമത്തിൽ. കണ്ണും കരളും കവരുന്ന കമനീയരംഗങ്ങൾ.

ദിവസങ്ങൾ നീങ്ങിപ്പോയി ശശി അന്നാട്ടിലുള്ള എല്ലാവരുമായി അടുപ്പത്തിലാണ്. സ്നേഹശീതളമായ ശശിയുടെ പെരുമാററം ആ ഗ്രാമീണർക്കു അദ്ദേഹത്തിൽ എന്തെന്നില്ലാത്ത മതിപ്പിനും, സ്നേഹത്തിനും, ആദരവിനും കാരണമായി. "ഒരു നല്ല മനുഷ്യൻ" അവർ ശശിക്കു നൽകിയ ബഹുമതി അതായിരുന്നു.

ശശിയുടെ ചിത്രങ്ങൾ പലതും വെളിക്കുവന്നു. —ജീവിതയാഥാർത്ഥ്യങ്ങളുടെ ചിത്രങ്ങൾ—പ്രേക്ഷകർ മുക്തകണ്ഠം പ്രശംസകൾ കോരിച്ചൊരിഞ്ഞു. "കർഷകൻ' നാട്ടിൻപുറത്തെ സായാഹ്നം" എന്നീ മേന്മയേറിയ പടങ്ങൾ ശശി അവിടെ നേരിൽ കണ്ട ചില യാഥാർത്ഥ്യങ്ങളുടെ തനിപ്പകർപ്പുകൾ മാത്രമായിരുന്നു.

ജി. എൻ. ചേലന്നാട്ട്

ഒരു സായാഹ്നം. നിഴലുകൾ നീളുകയാണ്. പുഴവക്കിൽ ചെന്നവസാനിക്കുന്ന ഒററയടിപ്പാതയിലേക്കു നോക്കിക്കൊണ്ട് ശശി ആ പുൽത്തകിടിയിൽ ഇരിക്കുകയാണ്. തലയിൽ ചകിരിത്തുപ്പിന്റെ കെട്ടുമായി ഒരു യുവതി പാതയിൽക്കൂടി മന്ദംമന്ദം നടന്ന് ആ യുവാവിന്റെ സമീപത്തുക്കൂടി കടന്നുപോയി. ശശി അവളുടെ മുഖത്തേക്കു സൂക്ഷിച്ചുനോക്കി. പുഞ്ചിരി മായാത്ത അധരപല്ലവങ്ങൾ. താരുണ്യത്തിന്റെ നൈസർഗ്ഗികകാന്തി ഓളംവെട്ടുന്ന കവിളിണകൾ. നീളമേറിയ നീലമിഴികൾ. ചുരുണ്ടമുടി, ഉയന്ന മാർവ്വിടം—സൌന്ദര്യം കടഞ്ഞെടുത്ത മനോഹരരൂപം—ശശിയുടെ ഹൃദയത്തിൽ അന്നുവരേയും ഉണ്ടാവാത്ത ഒരു സുന്ദരവികാരം മിന്നിമറഞ്ഞു. അവനെഴുന്നേററ് ആ യുവതിയെ അനുഗമിച്ചു. മനഃപൂർവ്വമല്ലാ. അപ്രതീക്ഷിതമായ ഒരു ദിവ്യശക്തിയുടെ പ്രേരണകൊണ്ട്.

കുന്നിൻചരുവിലെ ഒരു നേന്ത്രവാഴത്തോപ്പിൽ അവൾ നടന്നുമറഞ്ഞു. ശശി തിരിച്ചുപോന്നു.

അന്നു രാത്രി ശശി അവളെക്കുറിച്ചുള്ള ചിന്തകൾ അയവിറക്കിക്കൊണ്ടാണ് കിടന്നുറങ്ങിയതു്.

നേരം പുലർന്നു. ശശിയുടെ കണ്ണുകൾ ആ പാതയററത്തു ചുററിക്കറങ്ങുകയാണ്. പാവപ്പെട്ട ഒരു തൊഴിലാളിയുവതിയുടെ സൌന്ദര്യമധുവാസ്വദിക്കുവാൻ.

നിമിഷങ്ങൾ കടന്നുപോയി. നീലാകാശത്തിൽ നീങ്ങിപ്പോകുന്ന വെണ്മേഘശകലംപോലെ പച്ചപുതച്ച വയലിൻമദ്ധ്യത്തിലൂടെ തലയിൽ ഒരുകെട്ട് ചൂട്ടിയുമായി അവൾ മന്ദം, മന്ദം നടന്നടുത്തു.

അന്നും അപ്രതീക്ഷിതമെന്നപോലെ അവരുടെ കണ്ണുകൾ കൂട്ടിമുട്ടി.

ദിവസങ്ങൾ പറന്നുപോയി.

അങ്ങിനെ ആ കൂടിക്കാഴ്ചകൾ നീണ്ടുപോയി.

തുടർച്ചയായി കണ്ണുംകണ്ണുംതമ്മിലുള്ള ഇടയൽ. ഹൃദയം, ഹൃദയത്തോടു ചേരാനുള്ള വെമ്പൽ കൊള്ളലാണ്.

ഒടുവിൽ ആ യുവഹൃദയങ്ങളും

---

കുന്നതേയുള്ളൂ എന്നൊരാശ്വാസമുണ്ട്. കിരാതഭരണകർത്താക്കളും മനുഷ്യരാണെന്നാണ് ഇതുകൊണ്ടു വ്യക്തമാകുന്നതു്. മനുഷ്യർക്കു ചില അവസരത്തിൽ തന്നെത്താൻ വിഡ്ഢികളാകാതിരിക്കുവാൻ നിവൃത്തിയില്ല.

തമ്മിലടുത്തു. പരസ്പര കടാക്ഷങ്ങളിലും, പുഞ്ചിരിയിലും പൊതിഞ്ഞ മൂകസന്ദേശങ്ങൾ അവർ കൈമാറി........

ശശിയുടെ ഹൃദയം അവളിലലിഞ്ഞുചേർന്നുപോയി. കാമത്തിന്റെ കുടിലവിചാരങ്ങളാലല്ലാ. സൌന്ദര്യത്തിന്റെ അത്ഭുതാവഹമായ വശ്യശക്തിയാൽ

* * *

മാധവി—അവൾ ഒരു പാവപ്പെട്ട തൊഴിലാളി യുവതിയാണ്. പുഴയുടെ അക്കരെയുള്ള ഒരു ചൂടി കമ്പനിയിലാണ് അവൾക്കു ജോലി. രാവിലെ മുതൽ വൈകുന്നേരം വരെ കമ്പനിയിലിരുന്നു ചൂടി പിരിക്കണം. വൈകുന്നേരം തിരിച്ചു പോരുമ്പോൾ ഒരു കെട്ടു ചകിരികൊണ്ടുവരും. അതു മുഴുവനും നേരം പുലരുമ്പോഴെയ്ക്കു പിരിച്ചു കെട്ടാക്കി രാവിലെ കമ്പനിയിൽ കൊടുക്കണം. വിശ്രമമില്ലാത്ത ജോലി. അവളുടെ അവിശ്രമമായ അദ്ധ്വാനത്തിലും കഷ്ടപ്പാടുകളിലും സഹതപിക്കുവാനും, സങ്കടപ്പെടുവാനും ഈ ലോകത്തിൽ ആരും തന്നെ ഇല്ല. കുറച്ചു കൊല്ലങ്ങൾക്കു മുമ്പ് നാടൊട്ടുക്കു ബീഭത്സനൃത്തമാടിയ കോളറ അവളുടെ അച്ഛനെയും, അമ്മയേയും പിടിച്ചു വിഴുങ്ങി. അവൾ മിക്കവാറും ഇന്നൊരനാഥയാണ്. മാതാപിതാക്കന്മാരും, സഹോദരന്മാരുമില്ലാത്ത ഒരൊററപ്പെട്ട പെൺകുട്ടി.

മാധവി പലപ്പോഴും കണ്ണുനീരൊഴുക്കാറുണ്ട്.—അവളുടെ മനസ്സിൽ പൂർവസ്മരണകൾ തല ഉയർത്തുമ്പോൾ—

അവളുടെ മാതാപിതാക്കൾക്ക് എന്തെല്ലാം അഭിലാഷങ്ങളും, പ്രതീക്ഷകളും ഉണ്ടായിരുന്നു, ആ ഓമനപ്പുത്രിയിൽ.

"ന്റെമോളെ പട്പ്പിച്ച് ഒരു മിസ്ത്രസ്സാക്കോടി" സ്നേഹസമ്പന്നനായ പിതാവ് അമ്മയോട് പറയാറുള്ളത് അവൾ ഓർക്കാറുണ്ട്.

മാധവി ആദ്യമായി പള്ളിക്കൂടത്തിൽ പോയ ദിവസം അന്നവൾക്കച്ഛൻ എന്തൊരുവർണ്ണപ്പകിട്ടുള്ള ഉടുപ്പുകളാണു വാങ്ങിക്കൊടുത്തിരുന്നത്. വക്കിനു "ലെയ്സ്" വെച്ചു തുന്നിയ ഷെമ്മീസ് ഇളം പച്ചനിറത്തിലുള്ള സിൽക്കുപാവാട, കറുത്ത പുള്ളികളുള്ള വെള്ള സിൽക്കുജംബർ, ഒരു മൊട്ടുകുട........ ...

നിദ്രാഹീനങ്ങളായ രാത്രികളിൽ അവൾ ഓർത്തോർത്തു നെടുവീർപ്പുകളിടും.

അനാഥയായിത്തീർന്ന മാധവി ഇന്ന് അവളുടെ പിതാവിന്റെ ഒരകന്ന സഹോദരനൊന്നിച്ചാണ് താമസിക്കുന്നത്. ജീവിക്കണമെങ്കിൽ അവൾ എല്ലുമുറിയെ പ്രവൃത്തിയെടുക്കണം. അവളുടെ ജീവിതച്ചെലവിനുള്ള തുകമാത്രം സമ്പാദിച്ചാൽ പോരാ, ഇളയച്ഛനും, ഭാര്യയ്ക്കും, കുട്ടികൾക്കും കൂടി അവളുടെ കൂലികൊണ്ടുവേണം ജീവിക്കുക. എന്നിട്ടും അവർ അവളെ ശകാരിക്കും, ദണ്ഡനങ്ങളേല്പിക്കും ............

അങ്ങിനെ സ്നേഹിക്കുവാനും, സ്നേഹിക്കപ്പെടുവാനും, ഉററവരും ഉടയവരുമില്ലാതെ ദുരിതപൂർണ്ണങ്ങളായ ദിവസങ്ങൾ തള്ളിനീക്കിക്കൊണ്ട് അവളും ജീവിച്ചു.

കാലം അവളിലും ചില മിനുക്കുപണികൾ ചെയ്യാതിരുന്നില്ല. അരുണിമകലർന്ന കവിളുകൾ തുടുത്തു. മാർവ്വിടം ഉയർന്നുയർന്നു വന്നു. ശരീരം കൊഴുത്തു. യൌവ്വനസഹജമായ ഒരുപ്രസന്നത അവളുടെ മുഖത്തു കളിയാടി. ആശകളും അഭിലാഷങ്ങളും ഹൃദയത്തിൽ കുരുമ്പെടുത്തു. അധരങ്ങളും മാർവ്വിടവും എന്തിനോ വേണ്ടി വെമ്പൽകൊണ്ടു. മാദകവും, പരിപുഷ്ടവുമായ യൌവ്വനം അവളെ നല്ലപോലെ അനുഗ്രഹിച്ചു.

മാധവി ജീവിതത്തിൽനിന്നു പലതും കണ്ടും കേട്ടും പഠിച്ചു. അവളുടെ കമ്പനിയിലെ ചില കൂട്ടുകാരികളുടെ പ്രണയകഥകളും, ഒടുവിൽ അവർ വഞ്ചിക്കപ്പെട്ടിട്ടുള്ളതും അവൾക്ക് അനുഭവപ്പെട്ടിട്ടുള്ള ശോകപര്യവസായികളായ ജീവിതകഥകളാണ്. എത്രയെത്ര ആത്മഹത്യകൾ, നാടുവിടലുകൾ....

"ഒരു യുവതിയുടെ ജീവിതം തകരുവാൻ കുറച്ചു നിമിഷങ്ങൾ മാത്രംമതി!— പുരുഷന്റെ മയക്കുവി

ദ്യകളായ പുഞ്ചിരിയിലും മധുര ഭാഷണങ്ങളിലും സ്വയം മറന്നു ലയിച്ചുപോകുന്ന അല്പം ചില നിമിഷങ്ങൾ അവൾക്കറിയാമായിരുന്നു.

* * *

അങ്ങനെയിരിക്കയാണ് അവർ കണ്ടുമുട്ടിയതു്—ശശിയും മാധവിയും—അവൾ ശങ്കിച്ചു. ശശിയുടെ പുഞ്ചിരിയിൽ വഞ്ചന ലയിച്ചു കിടക്കുന്നുണ്ടെന്ന്— കാമത്തിന്റെ കാളകൂടവിഷം കലർന്നിട്ടുണ്ടെന്ന്—ഒടുവിൽ അവൾക്കു ബോദ്ധ്യപ്പെട്ടുതുടങ്ങി, അദ്ദേഹത്തിന്റേതു പരിശുദ്ധപ്രേമമാണെന്ന്. എന്നിട്ടും അവൾ അടുത്തില്ലാ, ശശിയെ ആത്മാർത്ഥമായി വിശ്വസിച്ചില്ല.

* * *

മാസങ്ങൾ പിന്നെയും പറന്നുപോയി. ശുഭ്രമായിരുന്ന അന്തരീക്ഷം കറുത്തുതുടങ്ങി. വർഷകാലമടുത്തു. കാർമേഘാവൃതമായ ആകാശം കോപംകൊണ്ടു കലികയറിയ രാക്ഷസനെപ്പോലെ ഭയങ്കരരൂപം പൂണ്ടു. കോപാക്രാന്തയായ വർഷദേവതയുടെ പല്ലുഞെരിക്കൽപോലെ, ചെവിടടപ്പിക്കുന്ന ഇടിമുഴക്കങ്ങൾ അന്തരീക്ഷത്തെ പിടിച്ചുകുലുക്കി.

അന്നും മാധവി കമ്പനിയിലേക്കുപോയി, പുഴയുടെ മറെറ കരയിലേക്ക്. മണി പത്തുകഴിഞ്ഞു. കൊടുങ്കാററു ചൂളം വിളിച്ചു. മിന്നൽപിണരുകൾ കാർമേഘങ്ങളെ കുത്തികീറി. പേമാരി കോരിച്ചൊരിഞ്ഞു. ഇടതടവില്ലാതെ കുറെ മണിക്കൂറുകൾ. മരങ്ങൾ പൂഴങ്ങിവീണു. വീടുകൾ പലതും നിലം പൊത്തി. നീർച്ചാലുകളും, തോടുകളും, പുഴയും കുത്തികലക്കിയപോലെ ചുവന്ന വെള്ളംകൊണ്ടു നിറഞ്ഞു. കല്ലുകളിൽ തടിയും പാറകളിൽ, മുട്ടിയും വെള്ളം ആർത്തിരമ്പി പ്രവഹിക്കുകയാണ്.

സായാഹ്നമടുത്തു. മഴ നിലച്ചു. ആകാശം അല്പമൊന്നു തെളിഞ്ഞു. ശശി പുഴവക്കത്തുള്ള ഒരുയർന്ന പാറമേൽ കയറി കുതിച്ചുപായുന്ന ജലപ്പരപ്പിലേക്കു നോക്കിനിൽക്കുകയാണ്.

"കണ്ടാരകൂട്ടമേൽ വിണ്ടോളാ—
ത്തഹ
തെണ്ടതിലുണ്ടാണെ—ഒരുത്തി,
കഹനിലുദിത്ത കമർ പോൽ—
മുഖം കത്തിലങ്കി മറിന്താനെ"....

പുഴയുടെ മദ്ധ്യത്തിൽനിന്ന് ഒരു ഗാനത്തിന്റെ മധുരവീചികൾ നീന്തി വന്നു. ശശിയുടെ മുഖത്തു ഉൽകണ്ഠയുടെ നിഴൽ വീശി. ഒരു ചെറുതോണി, ഊക്കിൽ ഒഴുകുന്ന വെള്ളത്തെ മുറി

ച്ചുകൊണ്ട് നേരെ നീങ്ങിവരുകയാണ്. കടത്തുകാരൻ ഒരു ലൌകിക ലാവണ്യവതിയുടെ സൌന്ദര്യത്തെ വർണ്ണിച്ചുകൊണ്ടുള്ള ആ പാട്ട് അങ്ങിനെ നീട്ടി, നീട്ടി പാടുകയാണ്.

ശശി സൂക്ഷിച്ചുനോക്കി. രണ്ടു പേർ മാത്രം. ഒരു സ്ത്രീയും, തോണിക്കാരനും. മാധവി, ശശിയുടെ ഹൃദയം മന്ത്രിച്ചു. പെട്ടെന്ന് ആ വളവിൽനിന്ന് കട പുഴങ്ങി ഒലിച്ചു വരുന്ന ഒരു വലിയ വൃക്ഷം ആ തോണിക്കു നേരെ പാഞ്ഞുവന്നു. കുറച്ചു നിമിഷങ്ങൾക്കുള്ളിൽ അതും, തോണിയും കൂട്ടിമുട്ടും. ശശിയുടെ കരൾ ഉച്ചത്തിൽ മിടിച്ചു. തോണിക്കാരൻ, അടുത്തെത്തിയ അപകടത്തിൽനിന്നു രക്ഷപെടുവാൻ പ്രയോഗിച്ച ശ്രമങ്ങളെല്ലാം വൃഥാവിലായി.

ഒരൊററ നിലവിളി. തോണി മറിഞ്ഞു. മാധവിയും, തോണിക്കാരനും, തോണിയുമെല്ലാം നേരെ കീഴോട്ടു ഒലിച്ചുപോയി.

പിന്നെ അധികനിമിഷങ്ങൾ വേണ്ടിവന്നില്ലാ ശശി പുഴയിലേക്കു ചാടുവാൻ. സ്വന്തം ജീവനെപ്പോലും തൃണവൽഗണിച്ചു.

X X X X

ബോധമററ മാധവി കണ്ണുതുറന്നു നോക്കിയപ്പോൾ അവൾ ശശിയുടെ മടിയിൽ തലവെച്ചു കിടക്കുകയാണ്; പുഴവക്കത്തുള്ള ഒരു പുൽത്തകിടിയിൽ. ശശിയുടെ തണുത്ത വിരലുകൾ അവളുടെ നനഞ്ഞ അളകങ്ങളെ തഴുകിയൊതുക്കുകയാണ്. അവൾക്കു രോമാഞ്ചമുണ്ടായി.

"മാ...ധ...വീ," ശശി പതുക്കെ വിളിച്ചു.

"കൊ...ച്ചു...ങ്ങു...ന്നേ." ആ വിളി ശശിയുടെ ഹൃദയത്തിൽ ആഞ്ഞു തറച്ചു. അങ്ങിനെ ഒരു സംബോധന അവൻ പ്രതീക്ഷിച്ചിരുന്നുവോ?

മൂകമായ നിമിഷങ്ങൾ ചിലതു ഭൂതകാലത്തിൽ വിലയം പ്രാപിച്ചു. അവളെഴുന്നേററിരുന്നു.

"അങ്ങെന്നെ രക്ഷിച്ചു." അവൾ പറഞ്ഞു.

"നീ എന്റെ ഹൃദയം തകർത്തില്ലാ." ശശി പ്രതിവചിച്ചു. അതിന്റെ പൊരുൾ അവൾക്കു അജ്ഞാതമായിരുന്നു. അവളുടെ മരണം ആ യുവാവിന്റെ ഹൃദയം തകർക്കത്തക്ക ഒരത്യാഹിതമാകുമെന്ന് അവളറിയുന്നതെങ്ങിനെ!

"ഓമനേ! നീ എന്നെ സ്നേഹിക്കുന്നില്ലേ?."

"എന്റെ ജീവനെ രക്ഷിച്ച അങ്ങുന്നിനെ ഞാൻ ഇഷ്ടപ്പെടാതിരിക്കുമോ?"

"അത്തരം ഒരു ഇഷ്ടപ്പെടലല്ലാ ഞാൻ എന്റെ മാധവിയിൽനിന്ന് പ്രതീക്ഷിക്കുന്നതു്."

"പി..ന്നെ" അവൾ ശശിയുടെ മുഖത്തേക്കു നോക്കി. ആ നോട്ടത്തിൽ അനേകം അപേക്ഷകളുണ്ടായിരുന്നു. ഭയാശങ്കകൾ തിങ്ങിയിരുന്നു.

"തങ്കം, നീ എന്നെ വൃഥാ ശങ്കിക്കുന്നു."

"ഞാൻ ഒ...ര..നാ...."

"അതെ, എനിക്കറിയാം മാധവി ഒരനാഥയാണെന്ന്. ഇന്നു മുതൽ നീ ഒരനാഥയല്ല. എന്റെ ജീവിതയാത്രയിലെ കൂട്ടുകാരി. ഓമനേ, നീ അതിഷ്ടപ്പെടുകയില്ലേ?"

തന്നെ മരണത്തിൽനിന്ന രക്ഷിച്ചതു ശശിയാണ്. അതുകൊണ്ടു തന്റെ ആത്മാവും, ദേഹവും അദ്ദേഹത്തിനു കടപ്പെട്ടിരിക്കുന്നു. പ്രാണദാതാവിന്റെ ഇഷ്ടത്തിനു വഴങ്ങേണ്ടതു തന്റെ കടമയാണ്. മാധവിയുടെ ഹൃദയം മന്ത്രിച്ചു.

അവളുടെ കണ്ണുകളിൽ സന്തോഷാശ്രുക്കൾ നിറഞ്ഞൊഴുകി. മാധവി ശശിയുടെ വക്ഷസ്സിലേക്കു ചാഞ്ഞു. ഉത്തരക്ഷണത്തിൽ ആ ഗ്രാമീണദേവത ശശിയുടെ ആശ്ലേഷത്തിലമർന്നു. അവൻ അവളുടെ കോമളാധരങ്ങളിൽ തുരുതുരെ പ്രേമമുദ്രകളർപ്പിച്ചു......

ആനന്ദാനുഭൂതിയിൽ കഴിഞ്ഞ നിമിഷങ്ങൾ. ഓളംതെന്നൽ ആ യുവമിഥുനങ്ങളെ തൊട്ടുഴിഞ്ഞുകൊണ്ട് കടന്നുപോയി.

X X X X

ദിവസങ്ങൾ ആഴ്ചകളായി. കലാകാരനും, സംസ്കാരസമ്പന്നനുമായ ശശി പ്രേമനാടകത്തിലെ ഒളിച്ചുകളി ഇഷ്ടപ്പെടുന്ന ഒരു യുവാവല്ലായിരുന്നു. അവന്റെ ആരാധനാദേവി, തന്റേതു സ്വന്തമാകണം. അതും എല്ലാവരും അറിഞ്ഞുകൊണ്ടുതന്നെ. ഒച്ചപ്പാടു

കളും, ആഘോഷങ്ങളുമില്ലാത്ത ഒരു വിവാഹവേദിയിലൂടെ. ശശി തീർച്ചപ്പെടുത്തി; ഒരു ശുഭമുഹൂർത്തത്തിൽ അവർ ദമ്പതികളാവാൻ.

ഏറെത്താമസിയാതെ ആ വാർത്ത നാട്ടിൽ പരന്നു. കലാകാരനായ ശശി, ഫാക്ടറിക്കമ്പനിയിലെ ഒരു തൊഴിലാളിയായ മാധവിയെ വിവാഹം ചെയ്യാൻ പോകുന്നുവെന്ന്. കേട്ടവരെല്ലാം അത്ഭുതപ്പെട്ടുപോയി.

മാധവിയുടെ പ്രേമകഥയറിഞ്ഞ ഇളയച്ഛൻ അഭിമാനത്തിന് ക്ഷയം തട്ടുമെന്നു ഭയന്ന് ഒരുദിവസം അവളെ അയാളുടെ വീട്ടിൽനിന്ന് അടിച്ചിറക്കി. അതും ഒരർദ്ധരാത്രിയിൽ. അവൾ ഇരുട്ടിൽ തപ്പിയും, തടഞ്ഞും, തോട്ടുകൾ നീന്തിയും ശശിയുടെ വീട്ടിൽ അഭയം പ്രാപിച്ചു.

പിറ്റേദിവസംതന്നെ ശശി വിവാഹത്തിനുള്ള ഒരുക്കങ്ങൾ ചെയ്തുതുടങ്ങി. കുറച്ചു സ്നേഹിതന്മാരെയും, നാട്ടുപ്രമാണികളേയും ക്ഷണിച്ചുവരുത്തി ഒരു ടീപ്പാർട്ടിയും, മാലയിടലും. അതു മതി; ശശി തീർച്ചപ്പെടുത്തി.

വിവാഹദിവസം മുഹൂർത്തമടുത്തിട്ടും അതിഥികളാരും വന്നില്ല. ഒരു നായർയുവാവും, ഒരീഴവത്തരുണിയും തമ്മിലുള്ള വിവാഹത്തിന് ദുരഭിമാനികളും, ജാതിപ്പിശാചുക്കളുമായ അവർ എങ്ങിനെ ആതിത്ഥ്യം സ്വീകരിക്കും. ആ നാട്ടിൻപുറം അത്രയ്ക്കൊന്നും പുരോഗമിച്ചിട്ടില്ലായിരുന്നു.

നവദമ്പതികളെ ഇരുസമുദായക്കാരും വെറുത്തു. അവർക്കാരിൽനിന്നും ഒരു തരത്തിലുള്ള സഹായങ്ങളും ലഭിച്ചില്ല. എന്നാലും, അവർ സന്തോഷത്തിലും, സംതൃപ്തിയിലുംകൂടി ദിവസങ്ങൾ കഴിച്ചു. അവരുടെ ഹൃദയം ആശിച്ചതുപോലെ—പ്രേമം പ്രാർത്ഥിച്ചതുപോലെ—മാധവി, ശശിയുടേതും, ശശി, മാധവിയുടേതും മാത്രമായിട്ടു.

അവരുടെ മധുവിധുകാലത്തു ശശി ഒരപ്സരസ്സിന്റെ ചിത്രം വരച്ചു. അതെ, മാധവിയുടെ ഒരു പ്രത്യേകതരത്തിലുള്ള പടം. പട്ടണത്തിലെ ഒരു പ്രമുഖപത്രത്തിന്റെ വാർഷികപ്പതിപ്പിലെ ചട്ടയിൽ അതു സ്ഥാനം പിടിച്ചു. പ്രേക്ഷകർ അത്ഭുതപ്പെട്ടുപോയി; മനംകവരുന്ന ആ വിശ്വമോഹിനിയുടെ സജീവമായ ചിത്രം കണ്ടിട്ട്. അതിന് നിറവും രൂപവും കൊടുത്ത ആ ഭാവനാസ

ബന്നു നാട്ടിന്റെ നാനാഭാഗങ്ങളിൽനിന്ന് അഭിനന്ദനസന്ദേശങ്ങൾ ലഭിച്ചു. ചിത്രകാരന്റെ ഫോട്ടോ പല പത്രങ്ങളിലും പ്രസിദ്ധീകരിക്കപ്പെട്ടു.

ആനന്ദത്തിന്റെ അലമാലകളിൽക്കൂടി ആ ജീവിതനൌക നീങ്ങിപ്പോയി.

മാസങ്ങൾ പലതു കഴിഞ്ഞു. കൊല്ലം പിറവി എടുക്കുകയാണ്. പൂക്കൾ പുഞ്ചിരി തൂകി. പക്ഷികൾ പാടി. മാധവി ഗർഭിണിയാണ്. കുറച്ചുദിവസങ്ങൾ കഴിഞ്ഞാൽ ശശി ഒരച്ഛനാകും. അവർ പിന്നിട്ടുപോന്ന ജീവിതാനന്ദങ്ങൾ രൂപം പ്രാപിക്കുകയാണോ?

രണ്ടു ദിവസമായി മാധവിക്ക് ഒരസ്വാസ്ഥ്യം. പ്രസവവേദന തുടങ്ങുകയാണ്.

അന്നുരാത്രി അതു മൂർദ്ധന്യദശയിലെത്തി. മാധവി ദീനദീനം ഞരങ്ങിക്കൊണ്ടിരുന്നു. ഒടുവിൽ അതു നീണ്ട, നീണ്ട നിലവിളികളായി മാറി. അവളിൽനിന്ന് മറെറാരാത്മാവിന്ന അടർത്തിയെടുക്കുകയാണ്. ശശി സമീപത്തുതന്നെ നിൽക്കുന്നുണ്ട്. അവനാഗ്രഹിച്ചു; ഒരു വയററാട്ടിയുടെ സഹായത്തിന്. ശശി പടികടന്നോടി.

മൂന്നുനാലു ഗൃഹങ്ങളിലെ പ്രായംചെന്ന മുത്തശ്ശിമാരോട് മാധവിയുടെ ദയനീയസ്ഥിതികൾ പറഞ്ഞു, അവരുടെ സഹായത്തിന്നപേക്ഷിച്ചു; യാചിച്ചു. ഫലം വെറും നിരാശ. എട്ടും പത്തും കുട്ടികൾക്ക് പിറവി നൽകിയ തലനരച്ച മുത്തശ്ശിമാർപോലും ആ തലതിരിഞ്ഞ ചെക്കന്റെയും, പെണ്ണിന്റെയും സങ്കടത്തിൽ സഹതാപം പ്രകടിപ്പിയ്ക്കുകയാവട്ടെ, സഹായത്തിന്നൊന്നിച്ചുപോരുകയാവട്ടെ ചെയ്തില്ല. കനത്ത കദനഭാരവും വഹിച്ചുകൊണ്ടു ശശി തിരിച്ചുപോയി.

മാധവിയുടെ രോദനത്തിനു ശക്തി കൂട്ടുകയാണ്. പ്രസവസമയമടുത്ത ഒരു സ്ത്രീയെ ശുശ്രൂഷിക്കുന്നതെങ്ങിനെയെന്ന് ആ യുവാവിന്നറിയാമായിരുന്നില്ല. ശശി കുഴങ്ങി.

“പട്ടണത്തിൽ ചെന്നാൽ ഒരു ഡോക്ടറെ കിട്ടുമായിരുന്നു. അതിനെത്ര നാഴിക നടക്കണം. ഞാൻ ഡോക്ടരുടെ സമീപത്തേക്കു പോയാൽ ഇവിടെ മാധവിക്ക് സഹായത്തിനാരാണ്.” ശശിയുടെ മനസ്സിൽ അസ്വാസ്ഥ്യങ്ങൾ തിരതല്ലി!

വീണ്ടും പ്രേയസിയുടെ ദീനരോദനം. ശശിയുടെ ഹൃദയത്തിലേക്കു ആ നിലവിളികൾ ചുഴിഞ്ഞിറങ്ങി.

സമയം അർദ്ധരാത്രി. മാധവിയുടെ രോദനങ്ങൾ നേർത്ത ഞരങ്ങലുകളായി മാറുകയാണ്. അവളുടെ ദേഹം കിടുകിടെ വിറച്ചു. ഉദരം പൂർവ്വാധികം വീർത്തു പൊന്തീട്ടുണ്ട്. ശശി അവളുടെ ശിരസ്സെടുത്തു മടിയിൽവെച്ച് മുറിയിൽ കത്തിക്കൊണ്ടിരുന്ന വിളക്കിന്റെ ചലിക്കുന്ന നാളത്തിലേക്കു തുറിച്ചുനോക്കിക്കൊണ്ടിരുന്നു.

“ദൈവമേ, എന്റെ ഓമനക്കു ഒരാപത്തും വരുത്തരുതേ.” ശശി പ്രാർത്ഥിച്ചു.

വേദനകളും, വിഷാദങ്ങളും നിറഞ്ഞ നിമിഷങ്ങൾ.

അടുത്ത പറമ്പിലെ മാവിന്റെ കൊമ്പിലിരുന്ന് ഒരു മൂങ്ങാ മൂളുന്നുണ്ട്.

ശശി മാധവിയുടെ കണ്ണുകളിലേക്കു നോക്കി.

അവളുടെ അധരങ്ങളിൽ ഒരു നേരിയ പുഞ്ചിരി പരന്നു. കണ്ണുകൾ ഒന്നു വിടർന്നു ചുരുങ്ങി.

“മാ....ധ..വി.” ശശി പൊട്ടിക്കരഞ്ഞു.

വീണ്ടും ആ കണ്ണുകൾ വിടർന്നില്ല. ചുണ്ടനങ്ങിയില്ല. അവ എന്നന്നേക്കുമായി നിശ്ചലങ്ങളായി.

ജാലകപ്പഴുതിലൂടെ പറന്നെത്തിയ ഒരു തണുത്ത കാററ് കത്തിക്കൊണ്ടിരുന്ന ദീപശിഖയെ തുടച്ചുമാച്ചു.

* * *

പിന്നീടു ശശിയെ ആരും പുറത്തു കണ്ടിട്ടില്ല. ആ വീട്ടിലേക്കു കടന്നുചെല്ലാൻ ആരും ധൈര്യപ്പെട്ടതുമില്ല.

“അയാൾ നാടുവിട്ടുപോയോ?” ചിലർ സംശയിച്ചു. അന്വേഷിച്ചു:

രണ്ടാഴ്ച കഴിഞ്ഞു. ഒരു ദിവസം

ഒരു ഗാർഹികവിനോദം

# കാപ്പിപ്പതിവ്

"ഇന്നത്തെ നിന്റെ കാപ്പി പതിവുപോലെ അത്ര പറ്റിയില്ല, കേട്ടോ. എന്തോ സ്വല്പം ഒരു രുചിക്കുറവുപോലെ തോന്നുന്നു."

"ഓ, അത്ര വലിയ രുചിക്കുറവൊന്നും കാണാൻ വഴിയില്ല. പിന്നെ, കാപ്പിപ്പൊടി സ്വല്പം കുറവായിരുന്നു. അതുകൊണ്ടു നറുനണ്ടിപ്പൊടിയാണു ചേർത്തതു്. വാതം, പിത്തം, കഫം ഇതിനൊക്കെ ഒന്നാന്തരം ഔഷധമാണു് നറുനണ്ടിയെന്നു കുമാരൻവൈദ്യൻ ഇന്നാൾ ഇവിടെ വന്നപ്പോൾ പറഞ്ഞു."

"അതുകൊണ്ടാണോ നറുനണ്ടിപ്പൊടി ചേർത്തതു്? ഇവിടെയാർക്കാണു് വാതവും പിത്തവും കഫവും?"

"വൈദ്യൻ പറഞ്ഞതുകൊണ്ടല്ല നറുനണ്ടിപ്പൊടി ചേർത്തതു്. ഇവിടെ കാപ്പിപ്പൊടി കുറവായിരുന്നു. അതുകൊണ്ടാണു്."

"ഒട്ടുമില്ലായിരുന്നോ?"

"ഒട്ടുമില്ലായിരുന്നു."

"പിന്നെ എന്തുകൊണ്ടാണു തീർന്നപ്പോൾ വാങ്ങാഞ്ഞതു്?"

"കാശിന്റെ ഞെരുക്കംകൊണ്ടു്."

"നറുനണ്ടിച്ചുവ സഹിക്കാം. ഈ കാപ്പിയിൽ പാലൊഴിച്ചില്ലേ?"

"ഇപ്പോൾ കുറെ ദിവസമായി നമ്മുടെ ആ പാൽക്കാരൻ ഇവിടെ പാൽ തരുന്നില്ല. പാൽവാങ്ങിയവകയിൽ അയാൾക്കു രണ്ടുമൂന്നു മാസത്തെ കുടിശ്ശിക, പത്തുനാല്പത്തിയഞ്ചു രൂപാ കൊടുക്കാനുണ്ടു്. അതു കൊടുത്തെങ്കിലേ ഇനി പാൽ തരികയുള്ളു എന്നു പറഞ്ഞു."

"പാലിന്റെ കുറവു മാത്രമല്ലല്ലൊ ഇതിനു്, ഇപ്പോഴത്തെ പഞ്ചസാരയാണെങ്കിൽ, യാതൊരു മധുരവുമില്ല. കരിപ്പെട്ടിയുടെ ചുവതന്നെ."

"പഞ്ചസാരയില്ലായിരുന്നു. പിന്നെ സ്വല്പം കരുപ്പെട്ടിയിരുന്നതാണു് ഈ കാപ്പിയിലിട്ടതു്. അതു

പി. ഒ.

തന്നെ വളരെ കുറവായിരുന്നു. പിള്ളാർക്കു കൊടുത്ത കാപ്പിയിൽ അതും ഇട്ടില്ല."

"അങ്ങനെ പറയൂ. അതാണു് ഞാനോർത്തതു്, ഈ കാപ്പിക്കു് ഇന്നെന്തു പറ്റിയെന്നു്. ഇതൊക്കെപ്പറഞ്ഞാലും, ആ ഇൻഡ്യ കാഫി ഹൌസിലെ കാഫിയുടെ സ്വാദു് ഒന്നു വേറെയാണേ."

"അവിടെ ഒന്നാന്തരം പുതിയ കാപ്പിപ്പൊടിയാണുപയോഗിക്കുന്നതു്. ധാരാളം പാൽ ചേർക്കും. ലോഭമില്ലാതെ പഞ്ചസാരയും. പിന്നെയെങ്ങനെയതിനു സ്വാദു കാണാതെയിരിക്കും. അവിടെ ഒരു കപ്പു കാഫിക്കു മൂന്നണയോ നാലണയോ മറ്റോ വിലകൊടുക്കണം. ഇവിടെ നാലണയ്ക്കുള്ള സാധനങ്ങൾകൊണ്ടു നമ്മൾ നാലു കപ്പു് കാഫിയുണ്ടാക്കും. അതാണതിന്റെ വ്യത്[illegible]ം."

"അതു [illegible]കട്ടെ. ഈ കാപ്പി[illegible]തിവു ന[illegible]ങ്ങു നിറുത്തിയാലും [illegible]കട്ടു[illegible] തോന്നിപ്പോകു[illegible] പാലിന[illegible] പഞ്ചസാരയ്ക്കും കാ[illegible]പ്പൊടിക്[illegible]കൂടി എത്ര രൂപയാണു് ഒരുമാസം ചെലവാകുന്നതു്"

"കാ[illegible]തിവു നിറുത്തിയാൽ, നമുക്കു പ്രതിമാസം കുറഞ്ഞതു ഇരുപത്തിയഞ്ചു രൂപായെങ്കിലും ലാഭിക്കാം. അതുണ്ടെങ്കിൽ മറ്റെന്തെല്ലാം കാര്യം കാണാമായിരുന്നു"

"അതെങ്ങനെയാ, നിങ്ങളല്ലേ രാവിലെ കട്ടിലിൽനിന്നു് തലപൊക്കുന്നതിനു മുമ്പേതന്നെ ബെഡ്-കാഫിക്കു ധൃതികൂട്ടുന്നതു്. പിന്നെ, ഇടയ്ക്കിടെ മീൻ വെള്ളം എടുക്കുന്നതുപോലെ കുറേശ്ശെ കാപ്പികുടിച്ചുകൊണ്ടിരിക്കണം. നാലുമണിയാകുമ്പോഴേക്കു കാപ്പിക്കുവേണ്ടി പരക്കംപാച്ചിൽ തുടങ്ങിക്കഴിയുമല്ലൊ."

"അതങ്ങനെ ഞാനങ്ങു ശീലിച്ചുപോയതുകൊണ്ടാണു്. ഏതായാലും ഇന്നുമുതൽ, ഇനി എനിക്കു കാപ്പി വേണ്ടാ. ഞാൻ ചോദിച്ചാലും കാപ്പി തരരുതു്. അഥവാ, നാലുമണിയാകുമ്പോൾ നീ കാപ്പിയെടുത്തു് എഴുന്നള്ളിച്ചുകൊണ്ടുവന്നാൽ ഞാൻ പാത്രത്തോടെ എ[illegible]ടുത്തെറിയുമേ! ഇന്നു പറഞ്ഞിരിക്കുന്നു. ഞാനൊന്നു നോക്കട്ടെ, ഈ നശിച്ച കാപ്പിപ്പതിവു് ഒന്നു നിറുത്താമോ എന്നു്."

ദേവകിയമ്മയ്ക്കു ചിരിയുംവന്നു, മേനോന്റെ ശൗര്യം [illegible]ണ്ടിട്ടു്. അവൾ പറഞ്ഞു:—"സാധിച്ചാൽ നല്ലതുതന്നെ. എനിക്കു കാപ്പിവേ

---

ഒരാൾ വാതിൽ തുറന്നു് അകത്തേക്കു കടന്നുചെന്നു. അപ്പോൾ അയാൾ അവിടെ കണ്ടതു് വരച്ചുമുഴുമിക്കാത്ത ഒരു സ്ത്രീരൂപത്തിന്റെ ചിത്രത്തിനു മുന്നിൽ, കയ്യിൽ ചായത്തിൽ മുക്കിയ ഒരു "ബ്രഷു"മായി, നിലത്തു തളർന്നു മരിച്ചു കിടക്കുന്ന ആ കലാകാരന്റെ മൃതദേഹമാണു്.

—∞—

ണമെന്നു് ഒട്ടും നിർബന്ധമില്ല. പക്ഷേ ഈ പിള്ളേരെ എങ്ങനെ നിറുത്തുമെന്നാണു ഞാൻ ആലോചിക്കുന്നതു്. അഞ്ചാറെണ്ണം നേരം വെളുത്താൽ വൈകുന്നതുവരെ, കാപ്പിയേ, കാപ്പിയേ! കാപ്പിയേ! എന്നു നിലവിളിച്ചുകൊണ്ടു നടക്കുകയാണു്.

മേനോൻ—അവരെയും അങ്ങനെ പരിശീലിപ്പിക്കണം. കുട്ടികൾക്കു നാം കൊടുക്കുന്ന പരിശീലനംപോലെയാണവരുടെ സ്വഭാവം രൂപപ്പെടുന്നതു് എന്നു ഞാൻ ഈയിടെ ഒരു പുസ്തകത്തിൽ വായിച്ചു.

ദേ—പുസ്തകങ്ങളില്ല, മാസികകളില്ല, അങ്ങനെയൊക്കെക്കാണും. അവന്മാർ മൂക്കുമുട്ടെ കുടിച്ചുകൊണ്ടാണതൊക്കെ എഴുതിവിടുന്നതു്.

മേ—അവരെ നമ്മൾ നോക്കേണ്ടാ. അവർ പറയുന്ന കാര്യങ്ങൾ നല്ല കാര്യങ്ങളാണോ എന്നു നോക്കിയാൽ മതിയല്ലോ.

ദേ—കാര്യം നല്ലതാണു്, നടന്നാൽ.

മേ—നടന്നാൽ എന്നു് എന്തിനു പറയുന്നു. നടത്തണം.

ഇതിനിടയിൽ, മൂന്നുവയസ്സുള്ള കൃഷ്ണൻകുട്ടി "അമ്മേ, അപ്പി, അപ്പി" എന്നു വിളിയിട്ടുകൊണ്ടു വന്നു് അമ്മയുടെ തുണിത്തുമ്പിൽ പിടിയിട്ടുകഴിഞ്ഞു.

"ഇന്നുമുതൽ കാപ്പിയില്ല, മോനേ! എന്റെ മോൻ പോയി, കുറെ ചുക്കുവെള്ളം എടുത്തു കുടിക്കു്. എടീ, മാലതീ, കുഞ്ഞിനു കുറെ ചുക്കുവെള്ളം എടുത്തു കൊടുക്കു്."

മാലതി—കൃഷ്ണൻകുട്ടിയുടെ മൂത്ത സഹോദരി — പാവാടയും ബ്ലൗസും ധരിച്ച ഒരു പെൺകുട്ടി—ഒരു ഓട്ടുതംബ്ലേറിൽ, ചെറുചൂടുള്ള കുറെ ചുക്കുവെള്ളം കൊണ്ടുവന്നു കൊടുത്തു. പയ്യൻ അതു വാങ്ങി, വലിച്ചൊരേറു കൊടുത്തു.

മേനോനും ദേവകിയമ്മയും അതുകണ്ടു പൊട്ടിച്ചിരിച്ചു.

ദേ—നിങ്ങളുടെ മോനല്ലയോ അവൻ? പിന്നെ അവൻ ചുക്കുവെള്ളം കുടിക്കുമോ?

\+ + +

അങ്ങനെ, അന്നുമുതൽ, ആ വീട്ടിൽ കാപ്പിപ്പതിവു നിറുത്തി. നാലുമണിക്കു കാപ്പികുടിക്കുന്ന സമയമായപ്പോഴേക്കു് എല്ലാവരുടെയും മുഖം വാടിക്കരിഞ്ഞു. പ്രായം കുറഞ്ഞ കുട്ടികൾ കൂട്ടം നിലവിളികൂട്ടി, അവരെല്ലാം എന്തെല്ലാം ബഹളമുണ്ടാക്കിയാലും, ഒരിക്കൽ ചെയ്ത തീരുമാനം ലംഘിക്കുന്നതു ഡിസിപ്ളിനു ചേർന്നതല്ലെന്നു

ള്ള തത്വത്തെ മുൻനിറുത്തി ദേവകിയമ്മ കാപ്പിക്കൊരുങ്ങിയില്ല. ആ സ്ത്രീ ഒരു മുറിയിൽപ്പോയി കട്ടിലിൽക്കയറി കമിഴ്ന്നുകിടന്നു. മേനോൻ, അലക്കിയ മുണ്ടും ഷർട്ടും നേര്യതും ധരിച്ചു വെളിയിൽ എവിടെയോ ഇറങ്ങിപ്പോയി. ഗതിമുട്ടിയപ്പോൾ കുട്ടികൾ സ്വയം സംഘടിച്ചു. തന്നത്താൻ കാപ്പി തിളപ്പിക്കണമെന്നു നിശ്ചയിച്ചു. മാലതിയെ, എല്ലാവരുംകൂടി, ആ സ്വയംഭരണപ്രക്ഷോഭണത്തിന്റെ നേതാവാക്കി. അവൾ കാപ്പിപ്പാത്രം തേച്ചുകഴുകി, വെള്ളമൊഴിച്ച്, അടുപ്പത്തുവച്ചു, തീ കത്തിച്ചു. അരമണിക്കൂറിനുള്ളിൽ (പാലൊഴിക്കാത്ത) കട്ടൻകാപ്പി തയ്യാറായി. അവർതന്നെ ഒരു ഓട്ടുതംബ്ലറിൽ കുറെ കാപ്പിയെടുത്തു, ചൂടാറ്റി, അമ്മയ്ക്കു കൊണ്ടുചെന്നുകൊടുത്തു; അമ്മ യാതൊരു പ്രതിഷേധവും പുറപ്പെടുവിക്കാതെ, അതു വാങ്ങിക്കുടിച്ചു.

മേനോൻ ഏകദേശം ഏഴുമണിയായപ്പോൾ, വൈകുന്നേരത്തെ നടപ്പുംകഴിഞ്ഞു തിരിയെ വന്നു. അന്നു പിന്നെ കാപ്പിക്കാര്യത്തെപ്പറ്റി ആരും ഒന്നും മിണ്ടിയില്ല. വിശേഷാൽ ഒന്നും അവിടെ സംഭവിച്ചില്ലെന്നുള്ള മട്ടിൽ എല്ലാവരും കുളിച്ചു സുഖമായി ഊണുകഴിഞ്ഞു കിടന്നുറങ്ങി.

മേനോൻ പതിവില്ലാതെ, അന്നുരാവിലെയും ഒന്നു നടക്കാൻ പോകാനിറങ്ങി.

ദേവകിയമ്മ— "എങ്ങോട്ടാണിത്ര രാവിലെ."

മേ— രാവിലെതോറും കുറെ നടക്കുന്നതു ശരീരാരോഗ്യത്തിനു നല്ലതാണെന്നു കുമാരുവൈദ്യൻ പറഞ്ഞു.

ദേ—വൈകുന്നേരം നടക്കുന്നുണ്ടല്ലോ.

മേ—അതുകൊണ്ടു മാത്രമായില്ല. നമ്മുടെ ശരീരത്തിലെ രക്തമോട്ടം അഭിവൃദ്ധിപ്പെടണമെങ്കിൽ ധാരാളം വ്യായാമം വേണം. അതിനാണു രാവിലെയും നടക്കാമെന്നുവച്ചതു്.

ദേവകിയമ്മ (ഒരു കള്ളപ്പുഞ്ചിരി പൊഴിച്ചുകൊണ്ടു്)—"അതോ ബെഡ്കാഫിക്കു പകരമാണോ ഈ നടപ്പു്?

മേ—എന്നാൽ, പിന്നെ, ഉച്ചയ്ക്കു് ഊണിനുപകരം ഒരു അഞ്ചുമൈലോട്ടം, അത്താഴത്തിനു പകരം ഒരു "പോൾജമ്പ്" (വടികുത്തിച്ചാട്ടം) എന്ന മട്ടിലാക്കിയാൽ മതിയല്ലോ. ലാഭവുമുണ്ടല്ലോ.

ദേ—പിള്ളാരുകൂടി ഇനിമുതൽ അച്ഛന്റെകൂടെ നടക്കാൻവരുന്നു എന്നാണു പറയുന്നതു്.

മേ—അവർ വേറെ വല്ലവഴിക്കും വേണമെങ്കിൽ നടന്നുകൊള്ളട്ടെ. എന്റെകൂടെ വന്നാൽ എന്റെ നടപ്പിനു് അതു് അസൗകര്യമായിരിക്കും. തന്നെയല്ല. എന്റെകൂടെ അവർ നടന്നെത്തുകയുമില്ല.

ദേ—ശരി എങ്കിൽ, ഇഷ്ടംപോലെ. അങ്ങനെ ദിവസങ്ങൾ മുന്നോട്ടു നീങ്ങി. മേനോൻ ദിവസേന കാലത്തും വൈകിട്ടും ടൗണിലേക്കുള്ള നടപ്പു മുടങ്ങാതെ തുടർന്നു. ദേവകിയമ്മയും കുട്ടികളും കാപ്പിപ്പതിവും നിറുത്തിയില്ല.

തന്റെ ഭാര്യയും കുട്ടികളും ഇത്രയുംനാൾ ശീലിച്ച കാപ്പികുടി നിറുത്തിയിട്ടും അവർക്കു അതിൽ യാതൊരു അസ്വാസ്ഥ്യവുമില്ലല്ലോ എന്നു മേനോനു് ഉള്ളിൽ ചാരിതാർത്ഥ്യംതോന്നാതെയുമിരുന്നില്ല.

ഒരുമാസം കഴിഞ്ഞപ്പോൾ, ഒരു ദിവസം, മേനോൻ വീട്ടിലില്ലാതെയിരുന്ന വേളയിൽ ടൗണിലെ "മാജസ്റ്റിക്ക്" ഹോട്ടലിൽനിന്നൊരു ബിൽ ഹോട്ടലിലെ ഒരു ജീവനക്കാരൻ മേനോന്റെ വീട്ടിൽ കൊണ്ടുവന്നു കൊടുത്തു. 25 രൂപായ്ക്കുള്ള ഒരു ബില്ലായിരുന്നു അതു്. വൈകുന്നേരം മേനോൻ വന്നപ്പോൾ ദേവകിയമ്മ ബിൽഎടുത്തു കാണിച്ചു. ഇതെന്തു കഥ എന്നു ചോദിച്ചു. മേനോൻ ഒന്നും മിണ്ടിയില്ല. ലജ്ജിച്ചു തല താഴ്ത്തി. "ആ കഴുത. ഇതെന്തിനു് ഇവിടെക്കൊണ്ടുവന്നുതന്നു. എന്റെ കൈയിൽ മാത്രമേ തരാവൂ എന്നു ഞാൻ പ്രത്യേകം ശട്ടംകെട്ടിയിരുന്നതാണല്ലോ."

ദേ—ഇതു നടക്കാൻ പോയതിന്റെ ബില്ലാണോ?

മേ—രാവിലെ നടക്കാൻ പോകുമ്പോൾ ക്ഷീണംതോന്നും. അപ്പോൾ ഞാൻ ആ ഹോട്ടലിൽ കേറി ഒരു കപ്പു കാപ്പികുടിക്കുക പതിവായിരുന്നു വൈകുന്നേരം ആ വഴി പോകുമ്പോൾ ഒന്നു കേറും. അമ്പോ, അവന്മാരുടെ ചാർജ്ജ് അക്രമംതന്നെ. ചിലപ്പോൾ വല്ല സ്നേഹിതന്മാരും കൂടെയുണ്ടെങ്കിൽ പറയാനുമില്ല.

ദേ—അപ്പോൾ ഞങ്ങൾ ചുക്കുവെള്ളം കുടിച്ചപ്പോഴെല്ലാം ഇതായിരുന്നു വേല, അല്ലേ?

മേ—സത്യംപറയാമല്ലോ, കാപ്പികുടിക്കാതെ നടപ്പില്ല.

ദേ—അങ്ങനെപറയൂ. അതിത്ര ഒളിച്ചുവേണമായിരുന്നോ? ഈ 25 രൂപായുണ്ടായിരുന്നെങ്കിൽ നമുക്കെല്ലാവർക്കും ചേർന്നു് ഇവിടെ കാപ്പി കുടിക്കാമായിരുന്നല്ലോ.

The outline of World History (ചരിത്രത്തിന്റെ സ്ഥൂലരൂപം) എന്നവിശ്വവിഖ്യാതമായ ഗ്രന്ഥത്തിന്റെ നിർമ്മാതാവായിത്തീർന്ന ആ മഹാൻ (എച്ച്. ജി. വെൽസ്) 13-മത്തെ വയസ്സിൽ ഒരു തുണിവ്യാപാരിയുടെ ശമ്പളക്കാരനായിരുന്നു.

# എച്ച്. ജി. വെൽസ്

## [ജീവിതത്തിന്റെ താണ നിലവാരത്തിൽനിന്നു പ്രശസ്തിയുടെ സമുന്നതമായ നിലവാരത്തിലേക്കു ചിറകടിച്ചുയർന്ന വിശ്വഗ്രന്ഥകാരൻ]

**റി. ചാണ്ടി**

ക്ലേശഭൂയിഷ്ഠമായ ജീവിതസാഹചര്യങ്ങളും നിരാശയുടെ നീർച്ചുഴിയിലേക്കു പിടിച്ചുതാഴ്ത്തുന്ന ദുർദ്ദൃഷ്ടങ്ങളും അസഹനീയമായ ദാരിദ്ര്യപീഡയും ചിലരെ അതിദാരുണമായ ആത്മഹത്യയിലേക്കും മററു ചിലരെ മനുഷ്യജീവിതത്തിന്റെ മാററു വെളിപ്പെടുത്തുന്ന ശ്രേഷ്ഠമായ അന്തരീക്ഷത്തിലേക്കും നയിക്കാറുണ്ട്. ജീവിതക്ലേശങ്ങൾ ചിലർക്കു വിധിവൈപരീത്യത്തിന്റെ കരാളാഗ്നിയാണെങ്കിൽ മററു ചിലർക്ക് അവ സൃഷ്ടിപരമായ പ്രവർത്തനങ്ങൾക്കു പ്രചോദനം നൽകുന്ന അനുഗ്രഹീതസാഹചര്യങ്ങളാണ്. ലോകസമാരാധ്യരായിത്തീർന്നിട്ടുള്ള വ്യക്തികളും, സമുദായങ്ങളും, ലോകം ഒരിക്കലും വിസ്മരിക്കാത്ത കണ്ടുപിടുത്തങ്ങളും, ലോകത്തിലെ വിലതീരാത്ത പല കലാമൂല്യങ്ങളും ഉടലെടുത്തിട്ടുള്ളതു കഷ്ടതകളുടെയും വേദനകളുടെയും തീച്ചൂളയിൽ നിന്നാണ്. ഈ യാഥാർത്ഥ്യം സ്വജീവിതംകൊണ്ടു തുറന്നുകാണിച്ചിട്ടുള്ള അനേകം മഹാരഥന്മാർ ലോകത്തിലുണ്ടായിട്ടുണ്ട്. അവരിലൊരാളാണ് ഒരു ഗ്രന്ഥകാരനെന്ന നിലയിൽ വിശ്വവിഖ്യാതനായിത്തീർന്നിട്ടുള്ള എച്ച്. ജി. വെൽസ്.

ഏതാണ്ട് എഴുപത്തഞ്ചു വർഷങ്ങൾക്കു മുമ്പു ലണ്ടൻ പട്ടണത്തിന്റെ പ്രാന്തപ്രദേശത്തുള്ള തെരുവീഥികളിൽ ഏതാനും കുട്ടികൾ കളിച്ചുകൊണ്ടിരിക്കുകയായിരുന്നു. അവരുടെ കൂട്ടത്തിലെ ഒരു മുതിർന്ന ബാലൻ, ഒരു കൊച്ചുകുട്ടിയായിരുന്ന ബെർട്ടിവെൽസിനെ വിനോദാർത്ഥം എടുത്തു മേല്പോട്ടെറിഞ്ഞു് അമ്മാനമാടി. അതിനിടയിൽ പിടിവിട്ടു് ആ ചെറിയ കുട്ടി താഴെ വീണു കാലൊടിഞ്ഞു.

അനേകമാസങ്ങൾ ഒരു ഭാരം കാലിൽവച്ചുകെട്ടിക്കൊണ്ടു കട്ടിലിൽ കിടന്നു ബെർട്ടി വേദന അനുഭവിച്ചു. എന്നിട്ടും കാലിന്റെ എല്ലു ശരിയായി മുറിക്കൂടിയില്ല. അതുകൊണ്ട് ഒരിക്കൽകൂടി എല്ലു് ഒടിക്കേണ്ടിവന്നു. അത്യന്തം ദുസ്സഹമായ ഒരനുഭവമായിരുന്നു അതു്. ബെർട്ടി വാവിട്ടു കരഞ്ഞു.

അന്നു് ആ സംഭവം ശോകാത്മകമായ ഒരു ദുരദൃഷ്ടമായി ബെർട്ടിക്കു തോന്നാതിരുന്നില്ല. എങ്കിലും പിൽക്കാലത്തു് അതിന്റെ മഹത്തായ പ്രയോജനം അദ്ദേഹത്തിനു് അനുഭവവേദ്യമായി. അദ്ദേഹം വിശ്വവിശ്രുതനായ ഒരു ഗ്രന്ഥകാരനായിത്തീർന്നു. ഇന്നു നാം അദ്ദേഹത്തെ ബെർട്ടി എന്ന നാമധേയത്തിലല്ല അറിയുന്നതു്, പിന്നെയോ ഹെർബർട്ടു്

---

ഏതായാലും ഞങ്ങളും കാപ്പികുടി ഒരുദിവസംപോലും മുടക്കിയില്ല.

അമ്മയും അച്ഛനും കുട്ടികളും എല്ലാവരും ചേർന്നു പൊട്ടിച്ചിരിച്ചു.

മേ—അപ്പോൾ ഹോട്ടലിൽ നല്ല പാൽകാപ്പി കിട്ടിയിരുന്നു.

ദേ—അതിവിടെ ഞങ്ങളും തരാമല്ലോ. അവിടെ കൊടുക്കുന്ന രൂപാ ഇവിടെത്തന്നാൽ മതി.

മേ—ശരി, ഇനി അങ്ങനെതന്നെ. ഇപ്പോൾ കാപ്പിതിളച്ചതു് ഇരിപ്പുണ്ടോ? ഉണ്ടെങ്കിൽ ഒരു കപ്പ് കാപ്പി കൊണ്ടുവരൂ.

ദേവകിയമ്മ കാപ്പി കൊണ്ടുവന്നുകൊടുത്തു.



ജോർജ്ജ് വെൽസ് അഥവാ എച്ച്. ജി. വെൽസ് എന്ന പേരിലാണ്. അദ്ദേഹം എഴുപത്തഞ്ചിൽ പരം ഗ്രന്ഥങ്ങൾ എഴുതിയിട്ടുണ്ട്. ചെറുപ്പത്തിൽ തന്റെ കാലൊടിഞ്ഞതാണ് ഒരുവേള തന്റെ ആയുഷ്കാലത്ത് ഉണ്ടായിട്ടുള്ളതിലേക്കും ഏററവും ഭാഗ്യകരമായ സംഭവമെന്ന് അദ്ദേഹം തന്നെ സമ്മതിച്ചിട്ടുണ്ട്. ഏതാണ്ട് ഒരു വർഷത്തോളം വെൽസ് കട്ടിലിൽ തന്നെ കഴിച്ചുകൂട്ടി. അക്കാലത്ത് അദ്ദേഹത്തിന്റെ കയ്യിൽ കിട്ടിയ പുസ്തകങ്ങൾ മുഴുവൻ വായിച്ചുതീർത്തു. തൽഫലമായി പുസ്തകത്തോടും സാഹിത്യത്തോടുമുള്ള പ്രതിപത്തി വികസിക്കുന്നതിനിടയായി. ആന്തരികമായ ഒരുത്തേജനവും ചൈതന്യവും ലഭിച്ചു. ഒടിഞ്ഞ കാൽ വെൽസിന്റെ ജീവിതഗതിയുടെ വ്യതിയാനത്തിനുതകിയ ഒരു മുഖ്യസംഭവമായി പരിണമിച്ചു. പുസ്തകങ്ങളെഴുതുന്നതുകൊണ്ട് കൂടുതൽ പണം സമ്പാദിച്ചിട്ടുള്ളവരിൽ ഒരാളായി അദ്ദേഹം തീർന്നു. തന്റെ പേന കൊണ്ട് രണ്ടു ലക്ഷം പവനോളം നേടി. എങ്കിലും വെൽസ് തന്റെ ബാല്യകാലം കഴിച്ചുകൂട്ടിയതു വലിയ ഞെരുക്കത്തിലും ദാരിദ്ര്യത്തിലും കൂടിയായിരുന്നു. വെൽസിന്റെ പിതാവു പ്രതിഫലത്തിനുവേണ്ടി ക്രിക്കററു കളിക്കുകയും, കണ്ണാലപ്പുറത്തെ തേങ്ങാപോലെ തോൽവിയുടെ വക്കിൽ സ്ഥിതിചെയ്തിരുന്ന ഒരു മൺപാത്രവ്യാപാരശാല നടത്തുകയും ചെയ്തിരുന്നു. ആ ചെറുകടയുടെ മുകളിലുണ്ടായിരുന്ന കിടക്കമുറിയിൽ വച്ചാണു വെൽസ് ജനിച്ചത്. ആ കെട്ടിടത്തിന്റെ അടിത്തറയിൽ വെളിച്ചം കയറുന്നതിനു യാതൊരു പഴുതുമില്ലാത്ത ഒരു ഇരുണ്ട മുറിയുണ്ടായിരുന്നു. അതായിരുന്നു അവരുടെ അടുക്കള. പലപ്പോഴും ഇരുളടഞ്ഞ ആ കുശിനിയിൽ ഇരുന്നുകൊണ്ട് വെൽസ്, മുകളിലുള്ള ഇരുമ്പഴികളുടെ ഇടയിലൂടെ, അങ്ങോട്ടുമിങ്ങോട്ടും നടക്കുന്ന മനുഷ്യരുടെ കാൽപാദങ്ങൾ സൂക്ഷിച്ചുനോക്കിക്കൊണ്ടിരിക്കുക പതിവായിരുന്നു. അദ്ദേഹം പിൽക്കാലത്ത് എഴുതിയിട്ടുള്ള തന്റെ സ്മരണയിൽ ആ മനുഷ്യരുടെ കാൽപാദങ്ങളെക്കുറിച്ചും ഓരോരുത്തരും ധരിക്കുന്ന ചെരിപ്പിൽനിന്ന് എങ്ങനെയാണ് അവരെ വിധിക്കുവാൻ താൻ പഠിച്ചിട്ടുള്ളതെന്നും അദ്ദേഹം പറഞ്ഞിട്ടുണ്ട്.

ഒടുവിൽ ആ മൺപാത്രക്കട പരാജയപ്പെട്ടു. ഗതികേടിനാൽ കാലയാപനത്തിനുള്ള മാർഗ്ഗം തേടി വെൽസിന്റെ മാതാവ് സസ്സെക്സിലുള്ള ഒരു വീട്ടിലെ ഗൃഹവിചാരകജോലി കയ്യേററു. അവിടത്തെ വാല്യക്കാരോടുകൂടെത്തന്നെ അവർ താമസിച്ചു. എച്ച്. ജി. വെൽസ് പലപ്പോഴും തന്റെ മാതാവിനെ സന്ദർശിക്കുന്നതിനു അവിടെ പോകാറുണ്ടായിരുന്നു. ഇംഗ്ലീഷുകാരുടെ ഉല്ലാസപ്രദമായ ഉന്നതജീവിതത്തിലേക്ക് ഒന്നു എത്തിനോക്കുന്നതിനു വെൽസിനു് ആദ്യമായി അവസരം ലഭിച്ചതു് അവിടെവച്ചാണ്.

The outline of World History (ചരിത്രത്തിന്റെസ്ഥൂലരൂപം) എന്ന ലോകപ്രസിദ്ധമായ ഗ്രന്ഥത്തിന്റെ നിർമ്മാതാവായിത്തീർന്ന ആ മഹാൻ 13-ാമത്തെ വയസ്സിൽ ഒരുതുണിവ്യാപാരിയുടെശമ്പളക്കാരനായിട്ടാണ് തന്റെ തൊഴിൽപരമായ ജീവിതമാരംഭിച്ചതു്. വെൽസ് അതിരാവിലെ 5 മണിക്ക് എഴുന്നേററു കട അടിച്ചുവാരി വൃത്തിയാക്കുക, തീകത്തിക്കുക തുടങ്ങിയ ജോലികൾ ഇടമുറിയാതെ ചെയ്തു. അങ്ങനെ ദിവസം 14 മണിക്കൂർ ഒരടിമയായി പണിയെടുത്തു. അത്യധികം ക്ലേശകരമായ ഈ പണിയിൽ വെൽസ് വിരസനായി. വൃത്തിയില്ലാത്തവനായും ഉപദ്രവകാരിയായുംതീർന്ന ഈ ജോലിക്കാരനെ ആ കടയുടമസ്ഥൻ കണ്ടുപിടിച്ച് ഒരുമാസം കഴിഞ്ഞപ്പോൾ പറഞ്ഞയച്ചു.

പിന്നീട് വെൽസിനു് ഒരു മരുന്നുകടയിൽ ഒരു ജോലികിട്ടി. അവിടെനിന്നും ഒന്നാമത്തെ മാസാവസാനത്തിൽത്തന്നെ പിരിച്ചുവിടപ്പെട്ടു.

ഒടുവിൽ മറെറാരു തുണിവ്യാപാരിയുടെ കടയിൽ ഒരു പണി കിട്ടി. നിത്യവൃത്തിക്കു ഗത്യന്തരമില്ലാത്തതിനാൽ വെൽസ് ഈ പ്രാവശ്യം കുറെക്കൂടെ പിടിച്ചുനിന്നു. പക്ഷെ ഉടമസ്ഥന്റെ കണ്ണുതെറ്റിയാൽ അളിനെ കാണുക

യില്ല. നിലവറയിൽ പോയി പല്ലുങ്ങിയിരുന്നുകൊണ്ടു വല്ല പുസ്തകവും വായിച്ചുകൊണ്ടിരിക്കും. അങ്ങനെ രണ്ടുവർഷം തള്ളിവിട്ടു. പിന്നീടു അവിടെ ഒട്ടും കഴിഞ്ഞുകൂടുവാൻ നിവൃത്തിയില്ലാതായി. ഒരു ഞായറാഴ്ച അതിരാവിലെ എഴുന്നേററു രാവിലത്തെ ഭക്ഷണത്തിനുപോലും കാത്തുനിൽക്കാതെ വെറും വയറോടെ 15 മൈൽ അകലെ താമസിച്ചിരുന്ന തന്റെ അമ്മയെ കാണുന്നതിനു വെൽസ് പുറപ്പെട്ടു. ചിത്തഭ്രമം പിടിപെട്ടവനെപ്പോലെ അവൻ കാണപ്പെട്ടു. അമ്മയുടെ അടുക്കൽ ചെന്നു സങ്കടപ്പെട്ടു പൊട്ടിക്കരഞ്ഞു. അ കടയിൽ ഒരു നിമിഷമെങ്കിലും കഴിഞ്ഞുകൂടേണ്ടിവരുകയാണെങ്കിൽ താൻ ആത്മഹത്യ ചെയ്യുമെന്നു അമ്മയോടു ശപഥം ചെയ്തു.

പിന്നീടു തന്റെ പഴയ സ്കൂൾ മാസ്റററുടെ പേർക്കു വെൽസ് ഏററവും സങ്കടകരമായ ഒരു ദീർഘകത്തു് എഴുതി. "എന്റെ ജീവിതം ഏററവും അരിഷ്ടതരമായിരിക്കുന്നു. എന്റെ ഹൃദയം പൊട്ടിത്തകരുന്നു. ഇനിയും ഒരു നിമിഷംപോലും എനിക്കു ജീവിക്കണമെന്നില്ല" എന്നിപ്രകാരമാണു വെൽസ് ആ കത്തിലെഴുതിയിരുന്നതു്. ആ കത്തു കിട്ടിയപ്പോൾ ആ സ്കൂൾ മാസ്റ്റർ അത്ഭുതപ്പെട്ടു. ഉടനെതന്നെ ഒരധ്യാപകജോലി വാഗ്ദാനം ചെയ്തുകൊണ്ടു അദ്ദേഹം വെൽസിനു മറുപടി അയച്ചു.

അതു് എച്ച് ജി വെൽസിന്റെ ജീവിതത്തിലെ ഒരു പരിവർത്തനഘട്ടമായി ഭവിച്ചു.

പണ്ടു് ആ തുണിക്കടയിൽ കഴിച്ചുകൂട്ടിയ അരിഷ്ടതരമായ ആ അടിമജീവിതം പ്രച്ഛന്നവേഷം ധരിച്ച അനുഗ്രഹമായിരുന്നുവെന്നു് അദ്ദേഹം പിന്നീടു പറഞ്ഞിട്ടുണ്ടു്. പ്രകൃത്യാ വെൽസ് മടിയനായിരുന്നു. എന്നാൽ ആ കടയിൽ പണിയെടുത്ത കാലത്തു തന്റെ മുതലാളി ജോലി ചെയ്യാൻ പഠിപ്പിച്ചു.

അധ്യാപകവൃത്തി സ്വീകരിച്ചു കുറച്ചു വർഷങ്ങൾ കഴിഞ്ഞു് ഒരു വലിയ അത്യാഹിതം സംഭവിച്ചു. വെൽസ് ഫുട്ബോൾ കളിച്ചുകൊണ്ടിരിക്കുകയായിരുന്നു. കളി മുറുകി. ഇരുകൂട്ടരും വളരെ വാശിയോടും ആവേശത്തോടുംകൂടെ കളിച്ചുകൊണ്ടിരിക്കവേ വെൽസ് പ്രതിയോഗിയുടെ ഇടികൊണ്ടു താഴെ വീഴുകയും ചവിട്ടുകൊള്ളുകയും ചെയ്തു. അദ്ദേഹം ആസന്നമരണനായി. മൂത്രാശയത്തിനും വലത്തെ ശ്വാസകോശത്തിനും സാരമായ കേടു പററി. ശരീരത്തിലെ രക്തം മുഴുവനും വാർന്നുപോയി. ഡോക്ടറന്മാർ കൈവിട്ടു. അങ്ങനെ മരണത്തിന്റെ വക്കിൽ ഏതാനുംമാസങ്ങൾ കഴിഞ്ഞുകൂടി. അതിനുശേഷം ഏതാണ്ടു 12 വർഷത്തോളം ഒരു അർദ്ധരോഗിയായി അദ്ദേഹം ജീവിച്ചു. എന്നാൽ തന്റെ പേരു പരിഷ്കൃതലോകം മുഴുവൻ അറിയത്തക്കവണ്ണം തനിക്കുള്ള കഴിവുകളെ വികസിപ്പിക്കുന്നതിനു അ കാലഘട്ടം വെൽസ് ഉപയോഗിച്ചു.

അഞ്ചു വർഷം അദ്ദേഹം ആവേശത്തോടുകൂടെ പുസ്തകങ്ങൾ എഴുതി. അക്കാലത്തു് അദ്ദേഹം എഴുതിയിട്ടുള്ള ലേഖനങ്ങളും കഥകളും പുസ്തകങ്ങളും വിരസവും അപക്വവുമായവ ആയിരുന്നു. എന്നാൽ തങ്ങൾ എഴുതുന്ന വെറും മുഷിപ്പൻലേഖനങ്ങളോ കഥകളോ വിശേഷാത്തരമെന്നു ചിലർവിചാരിക്കുന്നതുപോലെ അദ്ദേഹം തന്റെ പുസ്തകങ്ങളെപ്പററി ഒരിക്കലും കരുതിയിരുന്നില്ല. അവയുടെ ന്യൂനത മനസ്സിലാക്കാനുള്ള കഴിവു് അദ്ദേഹത്തിനുണ്ടായിരുന്നു. അതിനാൽ അദ്ദേഹം ആദ്യം എഴുതിയ പുസ്തകങ്ങൾ മിക്കവയും ചുട്ടുകരിച്ചുകളഞ്ഞു

ഒടുവിൽ എച്ച്. ജി. വെൽസിനു് മറെറാരു അധ്യാപകജോലി കിട്ടി. അദ്ദേഹം ജന്തുശാസ്ത്രം പഠിപ്പിച്ചുകൊണ്ടിരുന്ന ക്ലാസ്സിൽ കാതറൈൻ റോബൻസ് എന്ന പേരോടുകൂടിയ സൗന്ദര്യവതിയായ ഒരു പെൺകുട്ടിയുണ്ടായിരുന്നു. കാലാന്തരത്തിൽ വെൽസിനു ജന്തുശാസ്ത്രത്തെക്കാൾ കാതറൈനിൽ കൂടുതൽ കൗതുകം തോന്നി. കാതറൈൻ ദുർബലയും രോഗിണിയുമായിരുന്നു. വെൽസും അർദ്ധരോഗിയും ക്ഷീണനുമായിരുന്നല്ലോ. കാലം പാഴിലാക്കാതെ കഴിയുന്നിടത്തോളം ജീവിതസൗഭാഗ്യങ്ങൾ പിടിച്ചുപററുവാൻ അവർ ആഗ്രഹിച്ചു. അങ്ങനെ [illegible] ണ്ടു് അവർ വിവാഹിതരായി. മരിക്കുന്നതിനു പകരം വെൽസ് തന്റെ ശക്തി വീണ്ടെടുത്തു. 1946-ൽ അദ്ദേഹം കാലയവനികയ്ക്കുള്ളിൽ മായുന്നതുവരെ ഓരോ വർഷവും ഈരണ്ടു വലിയ പുസ്തകങ്ങൾവീതം എഴുതിത്തള്ളത്തക്കവണ്ണം അപാരമായ മാനുഷികശക്തിയുടെ ഉൽപ്പാദനകേന്ദ്രമായി അദ്ദേഹം രൂപാന്തരപ്പെട്ടു. വിശിഷ്ടാശയങ്ങളാൽ വെൽസിന്റെ മനസ്സ് ഉദ്ദീപ്തമായിരുന്നു. അർദ്ധരാത്രിയിൽപോലും എഴുന്നേററു മനസ്സിൽക്കൂടെ കടന്നുപോകുന്ന ചിന്തകൾ നോട്ടുബുക്കിൽ കുറിച്ചുവയ്ക്കുക പതിവായിരുന്നു. കേവലം അലസനും ഒരു തുണിക്കടയിലെ ജോലിക്കുപോലും കൊള്ളരുതാത്തവനായി തള്ളപ്പെട്ടവനുമായ വെൽസ് ഒരു 100 വർഷം പുസ്തകമെഴുതുന്നതിനാവശ്യമായ വസ്തുതകൾ തന്റെ നോട്ടുബുക്കിൽ ശേഖരിച്ചു. എവിടെവച്ചും വെൽസിനു് എഴുതുവാ

# മിശ്രവിവാഹം—ഒരു കുടുംബത്തിലെ അനുഭവം—പൊതുനിരീക്ഷണം

(മിശ്രവിവാഹത്തെപ്പററിയുള്ള അനുഭവവിവരണങ്ങൾ മുമ്പ് ക്ഷണിച്ചിരുന്നല്ലോ. ഇപ്പോൾ ശ്രീമതി—ഒററപ്പാലം ആ വിഷയത്തെപ്പററി ചിലതെല്ലാം പറയാൻ ശ്രമിക്കുകയാണ്. പേരു പ്രസിദ്ധപ്പെടുത്തുമോ എന്നു് ശങ്കിച്ച് അവർ പലതും മറച്ചുവെച്ചിട്ടുണ്ട്. മിശ്രവിവാഹത്തെപ്പററി പൊതുവേ ചിലതെല്ലാം പറഞ്ഞശേഷം നമ്മുടെനാട്ടിലെ മിശ്രവിവാഹത്തിന്റെ പശ്ചാത്തലം വിവരിക്കുന്ന പ്രസ്തുത ലേഖനത്തിന്റെ ചുരുക്കം ഇവിടെ ചേർക്കുന്നു.—പത്രാധിപർ)

ഒരേമതത്തിലെ മിശ്രവിവാഹത്തെപ്പററിത്തന്നെ ചിന്തിക്കാം. അതാണിന്നത്തെ മഹാപ്രശ്നം. തീണ്ടലും തൊടീലും ഇല്ലാത്ത (മററെന്തൊക്കെ അനീതികളുണ്ടെങ്കിലും) മററുമതങ്ങളിൽ അല്പം ചില വിഷമങ്ങളേ വരാനുള്ളൂ. ഹിന്ദുമതത്തിലാകട്ടെ കൂടുതൽ വിഷമതകളുണ്ട്. വിവാഹം ചെയ്യുവരേക്കാളധികം അവരുടെ കുടുംബങ്ങളെയാണു് അതു ബാധിക്കുക. കൂടാതെ ദായക്രമം വമ്പിച്ചൊരു ഘർഘടമാണ്. ലൗകികജീവിതത്തിലെ പ്രധാന ഐശ്വര്യങ്ങളാണ് സന്തതിയും സമ്പത്തും ഗൃഹവും.

മക്കത്തായ സമ്പ്രദായത്തിൽ മിക്കതിലും (ചില സമുദായങ്ങളിൽ ചില വ്യത്യാസങ്ങളുണ്ട്) ആ മൂന്ന് ഐശ്വര്യങ്ങളും സ്ത്രീകളുമായി അത്ര ബന്ധമൊന്നുമല്ല. വീടാണെങ്കിൽ ജനിച്ചേടത്തവരെണ്ണപ്പെട്ടവരല്ല. വിവാഹം ചെയ്തേടത്തു് അവർക്കു ഗണനയില്ല. ചുരുക്കത്തിൽ ചില പരിതസ്ഥിതികളിൽ—പുരുഷസന്താനമില്ലാത്തവർക്ക്—ഒന്നുമില്ല. മരുമക്കത്തായപ്രകാരമൊരു സ്ത്രീ ജനിച്ചേടത്തു് പെൺമക്കളുണ്ടാവുന്ന തലമുറതലമുറകളടക്കം പരമാവകാശിനിയാണ്. അവൾ എവിടെപ്പോയാലും പിറന്ന വീട്ടിലെ അവകാശിനിയാണ്. അവിടെയുള്ള മൺതരിക്കുകൂടിമേൽപ്പറഞ്ഞവൾ അവകാശിനിയാണ്.

**ശ്രീമതി......ഒററപ്പാലം**

അത്തരം ഒരു സ്ത്രീ മക്കത്തായസമ്പ്രദായക്കാരനായ ഒരാളെ—അയാളെത്ര നല്ലവനായാലും (സ്ത്രീയെക്കുറിച്ചും അവളുടെ അവകാശത്തെക്കുറിച്ചും അയാളിലുറച്ച അവകാശബോധം സമുദായം, വഴിക്കുണ്ടായതാകുമല്ലോ) വിവാഹം കഴിക്കുന്നപക്ഷം ദുസ്സഹമായ വിഷമമുണ്ടാക്കിത്തീർക്കും. കുട്ടിയുടെ നാമകരണം തുടങ്ങി പ്രധാനപ്പെട്ട സകല വിഷയങ്ങളിലും അച്ഛനമ്മമാരുടെ ഹിതവും പരിചയവും രണ്ടാവും. സമാധാനകാംക്ഷ ആർക്കുണ്ടോ ആ ആൾ മറെറയാളുടെ ഹിതത്തിനു വഴങ്ങിയാലും അത്ര സുഖമുള്ള ഏർപ്പാടാവില്ല. യൗവ്വനമുള്ളകാലത്തു് ശോഭിക്കാത്ത സകല പൊരുത്തക്കേടും, കുട്ടികളുണ്ടാവും മുന്പ് തലപൊക്കാത്ത പല വിഷമമപ്രശ്നങ്ങളും പിന്നീട് നേരിടേണ്ടിവരും. സഹിഷ്ണുതയും സംസ്കാരവും മററും മററും അവയെ പരദൃഷ്ടിയിൽ നിന്നു മറക്കുമെന്നു മാത്രം.

മിശ്രവിവാഹം ഭാവിതലമുറയെ നന്നാക്കുമെന്ന് ഒരു സിദ്ധാന്തമുണ്ടല്ലോ. അതിനെ ഞാൻ എതിർക്കുന്നില്ല. ചില അസൗകര്യങ്ങൾ ചൂണ്ടിക്കാണിച്ചുവെന്നു മാത്രം. ജാതിചിന്തയെയും ദുഷിച്ചമതഭ്രാന്തിനെയും കാലാന്തരത്തിലെങ്കിലും മാററിക്കളയാൻ മിശ്രവിവാഹത്തിനു മാത്രമേ കഴിയൂ. ഏതു മിശ്രവിവാഹവും തൽക്കാലം സമുദായക്ഷോഭമുണ്ടാക്കിയാലും കുറച്ചുനാൾകൊണ്ടു് ബന്ധുമിത്രാദികളിൽ ചിലരെയെങ്കിലും പരിഷ്കരിക്കാനുതകുന്നുണ്ടെന്നു കാണാം. ക്രമത്തിലെങ്കിലും സാമൂഹ്യജീവിതത്തിലെ വൈപരീത്യങ്ങൾ മാററുവാൻ മിശ്രവിവാഹം സഹായിക്കും. എന്നാലതു കുറച്ചു വിവേകപൂർവ്വമാവണം.

സാമൂഹ്യജീവിതത്തിലെ ഖണ്ഡിക മാറുകതന്നെ വേണം. 99 ശതമാനം പ്രേമത്തിന്റെയും അടിസ്ഥാനം പെൺമക്കളുടെ വിവാഹകാര്യത്തിൽ മാതാപിതാക്കൾ—പ്രത്യേകിച്ച് പിതാക്കന്മാർ—കാണിക്കുന്ന അനാസ്ഥയാണ്. മകൾക്കു വരനെത്തേടി വലയണമെന്നോ, മക്കളെ നിർബന്ധിച്ച്

---

ൻ കഴിവുണ്ടായിരുന്നു. വർക്കഷോപ്പിലോ തീവണ്ടിയിലോ എവിടെയായിരുന്നാലും തരക്കേടില്ല. പകൽ അന്തിയോളം അദ്ദേഹം പുസ്തകമെഴുതും. വൈകുന്നേരം മാത്രം അതിഥികളെ സ്വീകരിക്കുകയും അവരുമായി സല്ലപിക്കുകയും ചെയ്തുപോന്നിരുന്നു.

വിവാഹം കഴിപ്പിക്കണമെന്നോ ഇതിന്നർത്ഥമില്ല. എന്നാലും ഇന്നത്തെ സമുദായഘടന ആലോചിച്ചാൽ അവർക്ക് ഒഴിച്ചുകൂടാത്ത കടമ ഇക്കാര്യത്തിലുണ്ട്.

മിക്ക പ്രേമകഥകളും പ്രായം കവിഞ്ഞിരിക്കുന്ന കന്യകമാർക്കിടയിലാണ് കാണുന്നത്. അതും സൂപരീക്ഷിതമോ മറ്റോ അല്ല. അവർക്ക് ആദ്യം അടുക്കാൻ കഴിയുന്ന ആളിനോടുള്ള ആകർഷണം മാത്രമായിരിക്കാം അത്. വിവാഹം ഒരു ഭാഗ്യപരീക്ഷയാണ്. അല്പകാല പരിചയംകൊണ്ടോ മറ്റോ പറ്റിയ ഇണയെ തെരഞ്ഞെടുക്കുക ആർക്കും സാദ്ധ്യമല്ല. സ്ത്രീക്ക് ഒരുകൊല്ലവും പുരുഷന് അരക്കൊല്ലവും സ്വന്ത സ്വഭാവം മറച്ചുവെക്കാൻ സാധിക്കുമെന്നാണ് അഭിജ്ഞമതം. മറച്ചുവെക്കൽ മനഃപൂർവമാവണമെന്നില്ല. Love in blind (കാമത്തിനു കണ്ണില്ല) പരസ്പരാകർഷണം സംഭവിച്ചവർക്ക് പരസ്പരം ദോഷം കാണുവാൻ പ്രയാസമാണ്. അന്യോന്യം തൃപ്തിപ്പെട്ടാൽതന്നെ പരിണാമ സ്വഭാവത്തോടുകൂടിയ മനുഷ്യപ്രകൃതി നമ്മുടെ വളർച്ചയെ (ഓരോരുത്തരുടെയും) എവിടെയെവിടെ എത്തിക്കുമെന്നറിയില്ലല്ലോ. ആ സ്ഥിതിക്ക്, അനുഭവജ്ഞരായ പിതാക്കൾ വിശാലമനസ്ഥിതിയോടുകൂടി തക്ക പ്രായത്തിൽ മക്കളുടെ ഹിതത്തിനു മുൻഗണന നൽകി വിവാഹം നടത്തിക്കുന്നതാണ് നമുക്ക് ഇന്നും നന്മയായിട്ടുള്ളത്.

പ്രേമവിവാഹങ്ങൾക്കും മിശ്രവിവാഹങ്ങൾക്കും മറ്റും ഗുരുജനങ്ങൾ തടസ്സം നിൽക്കുന്നത് മിക്കവാറും അവരുടെ അനുഭവജ്ഞത കൊണ്ടാണെന്ന് എനിക്കു തോന്നുന്നു. സ്വന്തം ചരിത്രത്തെ മറക്കുന്നതുകൊണ്ടല്ല, അവ കൊടുക്കുന്ന പാഠങ്ങൾ ഉറച്ച ബോധത്തിലെത്തിക്കുന്നതു കൊണ്ടായിരിക്കാനേ തരമുള്ളു. എന്നാലും പ്രായം തികഞ്ഞ പെൺകുട്ടികളുടെയും അനന്തരവരുടെയും കാര്യത്തിൽ പിതാക്കളുടെ ഏകാധിപത്യം അത്ര അനുയോജ്യമല്ല.

കൂടുതൽ കൂടുതൽ മിശ്രവിവാഹങ്ങൾ നടക്കണം. അതു സമുദായത്തിന്റെ പുരോഗതിയെ സഹായിക്കണം. അതു ഗുരുജനങ്ങളുടെ അനുഗ്രഹത്തോടുകൂടിയായിരിക്കണം. എന്നാൽ അതൊരു ഭീമപ്രശ്നമാണ്. അതിന്റെ അസൗകര്യങ്ങൾ പലതും അനുഭവസ്ഥർ മറച്ചുവെക്കുകയാണ്. അഭിമാനംകൊണ്ടും സാഹചര്യത്തെ ഭയപ്പെട്ടും. എന്നാൽ പേരു പ്രസിദ്ധപ്പെടുത്തിയില്ലെങ്കിലും അനുഭവങ്ങൾ തുറന്നുപറഞ്ഞാൽ സമുദായത്തിന് ഒരു വലിയ ഉപകാരമായിരിക്കും.

## അടുക്കളയിൽ

### മീൻ സ്റ്റ്യൂ

മീൻ 1റാ., വെളിച്ചെണ്ണ 1തുടം, വിന്നാഗിരി 1/4തുടം, മഞ്ഞൾ 1/2 ചായക്കരണ്ടി, കുരുമുളക് പൊടിച്ചത് 1ചായക്കരണ്ടി, ഇറച്ചിമസാല 1/2ചായക്കരണ്ടി, ഇഞ്ചി ലേശം, പച്ചമുളക് 6, വെളുത്തുള്ളി 3ചുള, ചുവന്നുള്ളി 1പിടി, സവാള 1വലുത്, തേങ്ങാപ്പാൽ 3/ കപ്പ്.

മാർഗ്ഗം. മീൻ വൃത്തിയായി കഴുകി ഉപ്പില്ലാത്ത മീനാണെങ്കിൽ ലേശം ഉപ്പിട്ട് 1/2മണിക്കൂർ വച്ച ശേഷം ഒന്നുകൂടെ കഴുകി കുരുമുളകുപൊടി വിതറി വയ്ക്കുക.

ചുവന്നുള്ളി സവാള പച്ചമുളക് ഇവ കീറി അരിഞ്ഞു വെളുത്തുള്ളി ഇഞ്ചി ഇവ അരച്ചും എടുക്കണം.

ഒരു പാത്രത്തിൽ കുറച്ചു വെളിച്ചെണ്ണ അടുപ്പിന്മേൽവച്ച്, മഞ്ഞൾപൊടിയും അരച്ചു വച്ചിരിക്കുന്നതും ഇട്ടശേഷം ഉള്ളിപച്ചമുളക് ഇവയും ഇട്ടിളക്കി വഴറ്റണം. വഴന്നു കഴിയുമ്പോൾ ഇറച്ചി മസാലയും ചേർത്ത് മീൻ കഷണങ്ങൾ പെറുക്കിവച്ചു വിന്നാഗിരിയും ആവശ്യത്തിന് ഉപ്പും ചേർത്ത് വെന്ത് നല്ലപോലെ പറ്റുമ്പോൾ തേങ്ങാപ്പാലും ഒഴിച്ച് ചൂടാകുമ്പോൾ വാങ്ങി ഉപയോഗിക്കാം.

N. B. ഇതു തേങ്ങാപ്പാൽ ചേർക്കാതെ വച്ചാൽ പിറ്റേദിവസത്തേക്കുകൂടെ ഇരുന്നാലും ചീത്തയാകയില്ല.

### പറങ്കിയണ്ടിറ്റോഫി

| | |
|---|---|
| പറങ്കിയണ്ടി | 1റാ. |
| തേങ്ങാപ്പാൽ | അരകപ്പ്. |
| പഞ്ചസാര | 1റാ. |
| എസ്സൻസ് | |
| നാരങ്ങാനീര് | 2 Ts pn. |

### മാർഗ്ഗം

പറങ്കിയണ്ടി തേങ്ങാപാലിൽ അരയ്ക്കുക, പഞ്ചസാരയും അണ്ടി അരച്ചതുംകൂടെ ഒന്നിച്ചു ഉരുളിയിൽ ഇട്ട് ഇളക്കുക അടിയിൽ പറ്റാതെ നല്ലതുപോലെ ഇളക്കണം. കട്ടിയാകുമ്പോൾ നാരങ്ങാനീരും എസൻസും ചേർക്കുക. ഉരുട്ടാവുന്ന പരുവമാകുമ്പോൾ നെയ്യ് പുരട്ടിയ പലകയിൽ കോരിയിട്ടു പരത്തി കഷണങ്ങളായി മുറിക്കുക.

ചെറുകഥ

# ആ സ്മരണ

ശ്രീദേവിവർമ്മ

സ്മരണ! മർമ്മഭേദിനിയായ ആ സ്മരണ ഹൃദയാന്തർഭാഗത്തിൽനിന്നും എന്നെന്നും മാഞ്ഞുപോകാത്തവിധത്തിൽ അത്ര കട്ടത്ത മഷികൊണ്ടാണ് അടയാളപ്പെടുത്തിയിട്ടുള്ളതു്. ഹാ! ആ സ്മരണ വ്യസനകരമാണെങ്കിലും അത്രതന്നെ മധുരവും പ്രിയകരവുംകൂടിയാണ്. ആ സ്മരണയാൽ ഹൃദയം ജ്വലിക്കുന്നു. ശരീരം വിറയ്ക്കുന്നു. എന്നാലും ആ സ്മരണ മാഞ്ഞുപോകുവാൻ മനസ്സ് അനുവദിക്കുന്നില്ല. അതു് കൌതുകമുള്ള ഒരു കത്തിപോലെയാണ്. അതിന്റെ മൂർച്ചയാൽ ഹൃദയം രക്തമയമാകുന്നു. എന്നാലും അതിനെ വിട്ടുകളയുവാൻ മനസ്സ് അനുവദിക്കുന്നില്ല. എന്തുകൊണ്ട് അതു് ആ പ്രേമമൂർത്തിയെപ്പറ്റിയുള്ള സ്മരണയത്രേ. അവളുടെ പാവനപ്രേമത്തെ, അവളുടെ കർത്തവ്യബോധത്തെ അവൾ എന്നന്നേക്കുമായി എന്നിൽനിന്നു വേർപെട്ട് കരാളമായ ആ മൃത്യുവക്ത്രത്തിൽ പെട്ടപ്പോൾ മാത്രമാണ് എനിക്കു മനസ്സിലാക്കുവാൻ കഴിഞ്ഞതു്. ആ പ്രേമസ്വരൂപിണിയുടെ യഥാർത്ഥരൂപം മരണമാകുന്ന യവനിക കെട്ടഴിഞ്ഞ് എന്നന്നേക്കും ഉയരാത്തവിധത്തിൽ ഞങ്ങളുടെ മദ്ധ്യത്തിൽ വന്നുവീണപ്പോൾ മാത്രമാണ് ഞാൻ കണ്ടതു്. അവളുടെ ഉജ്ജ്വലമായ ആ രൂപം കണ്ടിട്ട് എന്റെ കണ്ണുകൾ താനേ അടഞ്ഞുപോയി. പിന്നീട് തുറന്നു നോക്കിയപ്പോഴേക്കു ആ യവനിക അവളെ, ആ പ്രേമസ്വരൂപിണിയെ, എന്റെ പ്രിയതമയെ നഷ്കരുണമായി എന്നന്നേക്കും എന്നിൽനിന്ന് ഒളിപ്പിച്ചുകഴിഞ്ഞിരുന്നു.... ...

എനിക്ക് പതിനാറു വയസ്സുള്ളപ്പോൾ എന്റെ വിവാഹം കഴിഞ്ഞു. വിവാഹം കഴിഞ്ഞ് രണ്ടു കൊല്ലത്തിനുശേഷം ഗൃഹപ്രവേശവും കഴിഞ്ഞു. എന്റെ ഭാര്യ ശാന്തി സാമാന്യം സുന്ദരിയായിരുന്നു. അവൾക്ക് സാമാന്യ വിദ്യാഭ്യാസവും ലഭിച്ചിരുന്നു. സൌന്ദര്യത്തെക്കാൾ എന്നെ കൂടുതലായി ആകർഷിച്ചതു് അവളുടെ സൗശീല്യമായിരുന്നു. അവളെ ഓർക്കുമ്പോൾ ഇന്നും എനിക്ക് ഒരു നീറൽ തോന്നുന്നു. അവൾ ഒരു അതിസുന്ദരിയായിരുന്നില്ല. അവളുടെ സൗന്ദര്യം ആ നീണ്ട ഇണമിഴികളിലും മന്ദഹാസത്തിലും ആയിരുന്നു. ഞാൻ അവളുടെ മുഖത്തു നോക്കുമ്പോൾ അവൾ ലജ്ജിച്ചു ചെറുതായൊന്നു മന്ദഹസിച്ച് ആ കരിമിഴികളെ ഭൂമിയിലേക്ക് അർപ്പിക്കുമ്പോഴുള്ള അവളുടെ ആ നിസ്സർഗ്ഗസൗന്ദര്യം ഇന്നും എന്റെ സ്മൃതിപഥത്തിൽനിന്നു മാഞ്ഞുപോയിട്ടില്ല. അവൾ എന്റെ വീട്ടിൽ വന്നശേഷം മൂന്നുനാലു വർഷം ഞങ്ങൾ അറിയാതെതന്നെ ആനന്ദമയമായി കഴിഞ്ഞുകൂടി. ഇതിനിടയിൽ രണ്ടു കുട്ടികളും ഉണ്ടായി. അതിൽ ഒരു മകൻ ഇന്നും ജീവിച്ചിരിപ്പുണ്ട്. മറ്റേതു ഒരു പെൺകുട്ടിയായിരുന്നു. പെൺകുട്ടിയെ പ്രസവിച്ചു നാലഞ്ചു മാസങ്ങൾക്കുശേഷം ആ കുട്ടി മരിച്ചുപോയി. പെൺകുട്ടി ജനിച്ചതോടുകൂടി ഞങ്ങളുടെ സുഖജീവിതവും അവസാനിച്ചു. ശിരീഷനോടുകൂടിയുള്ള ഞങ്ങളുടെ ജീവിതം എത്ര സുഖപ്രദമായിരുന്നു! ദുഃഖം എന്നതു് എന്താണെന്നുപോലും ഞങ്ങൾ അറിഞ്ഞിരുന്നില്ല. എന്തിനധികം പറയുന്നു എല്ലാം പോയി. ശാന്തി രോഗിണിയുമായി. ക്ഷയമായിരുന്നു രോഗം.

ഇതു് മനുഷ്യരെ കൊല്ലാതെ കൊല്ലുന്ന ഒരു ഭയങ്കരരോഗമാണ്. ഇതു പിടിപെട്ടാൽ ദീർഘകാലം നീണ്ടുനിൽക്കും. ഇതുതന്നെയായിരുന്നു ശാന്തിയുടെയും അവസ്ഥ. രോഗം പിടിപെട്ടിട്ട് അവൾ ആറേഴു കൊല്ലങ്ങളോളം മരിക്കാതെ കിടന്നു. എന്നാൽ തികച്ച് ഒരു മാസമെങ്കിലും അവൾ സ്വസ്ഥമായി ജീവിച്ചില്ല. ചിലപ്പോൾ അവളെ കണ്ടാൽ ഒരു സുഖക്കേടും പിടിപെട്ടിട്ടുണ്ടെന്നു തോന്നുകയില്ല. എന്നാൽ ഒരു കാര്യത്തിലും മനസ്സുറപ്പിക്കാതെ ഉദാസീനതയോടുകൂടി അവൾ ഇരിക്കുന്നതു കാണാം. ഇതുകൊണ്ടുതന്നെ അവളുടെ ദീനം സുഖപ്പെട്ടിട്ടില്ലെന്നു മനസ്സിലാക്കാം.

ഒരു കൊല്ലത്തോളം എനിക്കു ശാന്തിയുടെ സുഖക്കേടിനെക്കുറിച്ചു വലിയ വിചാരമായിരുന്നു. പല പ്രകാരത്തിലും ചികിത്സിച്ചുനോക്കി. എല്ലാം നിഷ്ഫലമായി. ഒടുവിൽ വിധിപോലെ വരട്ടെ എന്നു സമാധാനിച്ച് സാധാരണരീതിയിലുള്ള ദിനചര്യ മാത്രം ആചരിച്ചുവന്നു. ക്ഷയം ഒരു വലിയ പകർച്ചവ്യാധിയാണെന്നു ഞാൻ കേട്ടിട്ടുണ്ട്. ഇതു് എനിക്കും പകർന്നെങ്കിലോ എന്നു ഭയപ്പെട്ട് ഞാൻ അവളുടെ അരികെ പോകുന്നതുതന്നെ സാധാരണമായിരുന്നില്ല. അതിനു വേറെയും കാരണമുണ്ടായിരുന്നു. അവളുടെ പൈ

തന്യമററ മുഖവും മെലിഞ്ഞു ദുർബലമായ ശരീരവും കാണുമ്പോൾ എന്റെ മനസ്സ് അതിയായ ദുഃഖത്തിനു് അധീനമാവും. വാസ്തവം പറഞ്ഞാൽ കുറഞ്ഞൊരു വെറുപ്പും തോന്നാതെയിരുന്നില്ല. വീട്ടിൽ അമ്മയും രണ്ടു ജ്യേഷ്ഠത്തി അമ്മമാരും ഉണ്ടായിരുന്നതുകൊണ്ടു എനിക്കു ഗൃഹസംബന്ധമായ യാതൊരു കാര്യത്തിനും അവളുടെ അടുക്കൽ പോകേണ്ടിയിരുന്നില്ല. ഒടുവിൽ പത്തും പതിനഞ്ചും ദിവസം കൂടുമ്പോൾമാത്രമേ ശാന്തിയുടെ അടുക്കൽ പോകാറുള്ളു എന്ന സ്ഥിതിയായി. എന്റെ ഈ ഉദാസീനത ശാന്തിക്കും നല്ലവണ്ണം അറിയാമായിരുന്നു. എന്നാൽ ഇതിനേക്കുറിച്ചു ഒരിക്കലെങ്കിലും അവൾ എന്നോടു സംസാരിച്ചിട്ടില്ല.

II

ഇങ്ങിനെ കൊല്ലം ഒന്നു കഴിഞ്ഞു. ഈ കാലത്തിനുള്ളിൽ എന്റെ മനസ്സിനു പല മാറ്റങ്ങളും സംഭവിച്ചു. എനിക്കു വീട്ടിൽ ഒരു നിമിഷമെങ്കിലും താമസിക്കുന്നതു് പ്രാണസങ്കടമായിത്തീർന്നു. പുറത്തു പോയാൽമാത്രമേ കുറച്ചൊരു സമാധാനമുണ്ടായിരുന്നുള്ളൂ. വീട്ടിലെത്തിയാൽ എന്തെന്നില്ലാത്ത ഒരു ഉദാസീനതയും വ്യസനവും എന്നെ വന്നു ബാധിക്കും. അതുകൊണ്ടു് പകൽസമയം രണ്ടു മണിക്കൂർ ഒഴിച്ചു് രാത്രി പതിനൊന്നു മണിവരെയും ഞാൻ പുറത്തുതന്നെ കഴിച്ചുകൂട്ടി. ക്രമേണ കുടി മുതലായ ദുസ്സ്വഭാവങ്ങൾ എന്നെ പിടികൂടി. എന്തെന്നാൽ എന്റെ മനസ്സ് സദാ ആഹ്ലാദത്തോടുകൂടി ഇരിക്കുവാൻ കൊതിച്ചുകൊണ്ടിരുന്നു. ഈ സമയങ്ങളിൽ മാത്രമേ എനിക്കു ആ ആഹ്ലാദം ലഭിച്ചിരുന്നുള്ളൂ.

ഒരുദിവസം ഉച്ചക്കു് ഞാൻ ഒരു പുസ്തകം വായിച്ചുകൊണ്ടിരിക്കയായിരുന്നു. അപ്പോൾ ആരോ വരുന്ന കാലൊച്ച കേട്ടു് ഞാൻ തല ഉയർത്തിനോക്കിയപ്പോൾ ശാന്തി മുമ്പിൽ നിൽക്കുന്നുണ്ടു്. ഞാൻ ഒന്നു പരിഭ്രമിച്ചു. എന്തെന്നാൽ ഞാൻ കഴിയുന്നതും അവളിൽനിന്നു് അകന്നുനിൽക്കുവാൻ ശ്രമിക്കയായിരുന്നു. പതിവുപോലെ ശാന്തിയോടു പറഞ്ഞു.

"വരൂ, ഇരിക്കൂ. ഇപ്പോൾ എങ്ങിനെയിരിക്കുന്നു."

ശാന്തി:– "അന്നത്തെ മാതിരി തന്നെ ഇന്നും".

ഞാൻ:— ഒരു വ്യത്യാസവും ഇല്ലെ?

ശാന്തി:— ഇനി ഒരേ ഒരു വ്യത്യാസമേ വരുവാനുള്ളൂ. അതിനു വേണ്ടിയാണു് ഞാൻ എപ്പോഴും പ്രാർത്ഥിക്കുന്നതു്. അതൊക്കെ പോകട്ടെ. അങ്ങു് എന്താണു് ഇങ്ങനെ ഉദാസീനനായിരിക്കുന്നതു്!

ഞാൻ:— ഉദാസീനനായിരിക്കയോ! നിനക്കു ഭ്രാന്തുണ്ടോ?

ശാന്തി!— എല്ലാം എനിക്കറിയാം. അങ്ങയെ ഇപ്പോൾ എപ്പോഴും ഉദാസീനനായിത്തന്നെയാണു കാണുന്നതു്? ഇപ്പോൾ അങ്ങയെ കാണുന്നതുതന്നെ ദുർല്ലഭമായിരിക്കുന്നു.

ഞാൻ:— "ശാന്തി, ഞാൻ എങ്ങനെയാണു് ഇഷ്ടംപോലെ നിന്റെ അടുക്കൽ വരുന്നതു്! അമ്മയും, ജ്യേഷ്ഠത്തി അമ്മമാരും ഒക്കെ ഇല്ലെ?"

ശാന്തി:– "അങ്ങു് അതിനു് മനഃപൂർവ്വം ശ്രമിച്ചിരുന്നെങ്കിൽ അവസരം കിട്ടുകതന്നെ ചെയ്യുമായിരുന്നു."

എന്റെ ഹൃദയം ഇടിച്ചുതുടങ്ങി. മനഃസാക്ഷിക്കു് ഒരു പൊട്ടുകൊണ്ടതുപോലെ തോന്നി. എന്തെന്നാൽ ശാന്തി പറഞ്ഞതു് എത്രയും പരമാർത്ഥമായിരുന്നു. ഞാൻ പുസ്തകത്തിന്റെ ഏടുകൾ മറിച്ചുകൊണ്ടു പറഞ്ഞു" അങ്ങനെ അവർ അവിടെ ഉണ്ടാകുമ്പോൾ വ

തന്നതു കുറച്ചു മോശമല്ലേ?" എന്തെങ്കിലും പറയേണ്ടതിന്നു് ഞാൻ ഇത്രയും പറഞ്ഞു എന്നേ ഉള്ളു. ഇതു തികച്ചും വ്യാജമാണെന്നു് എനിക്കുതന്നെ അറിയാമായിരുന്നു. അമ്മയുംമററും ഉണ്ടായിരിക്കുമ്പോൾതന്നെ എത്രപ്രാവശ്യം വേണമെങ്കിലും ശാന്തിയുടെ അടുക്കൽ പോയിരുന്ന ഒരു കാലവും ഉണ്ടായിരുന്നു. ശാന്തിയും ഇതുതന്നെ പറഞ്ഞു. "എനിക്കു ദീനം പിടിക്കുന്നതിനുമുമ്പേയും അമ്മയും, ജ്യേഷ്ഠത്തിഅമ്മമാരും ഉണ്ടായിരുന്നല്ലേ?" എനിക്കു് ഒരു മറുപടിയും പറയുവാൻ കഴിഞ്ഞില്ല. ശാന്തി അവിടെ ഇരിക്കുന്നതുതന്നെ എനിക്കു് ഇഷ്ടമല്ലാതായി. എങ്ങിനെ എങ്കിലും അവൾ അവിടെനിന്നു എഴുന്നേററുപോയാൽ മതി എന്നായിരുന്നു എൻെറ പ്രാർത്ഥന. മനുഷ്യാവസ്ഥ ഇങ്ങനെയാണല്ലോ. ഏതൊരു ശാന്തിയുടെ ദർശനത്തിന്നായി ഞാൻ വീട്ടിലെ മുക്കിലും മൂലകളിലും ഒളിച്ചിരുന്നിട്ടുണ്ടോ ആ ശാന്തിയുടെതന്നെ സാമീപ്യം ഇന്നു് എനിക്കു ദുസ്സഹമായിത്തീർന്നിരിക്കുന്നു. ശാന്തി കുറച്ചുനേരം ഒന്നും മിണ്ടിയില്ല. പിന്നീട്ടു് ഇങ്ങിനെ പറഞ്ഞു.

ശാന്തി.— അങ്ങു് എന്തിന്നു ലജ്ജിക്കുന്നു. അതിന്നു അവകാശമില്ലല്ലോ! എനിക്കു് ഇതുകൊണ്ടു യാതൊരു ദേഷ്യവും ഇല്ല. ഇപ്പോൾ അങ്ങയെ ആകർഷിക്കത്തക്കതായി യാതൊന്നും എന്നിൽ ഇല്ലെന്നു് എനിക്കറിയാം."

ഞാൻ:— (ഒരു വികൃതസ്വരത്തിൽ) ശാന്തി, ഇന്നു നിനക്കു എന്തു പററി? ഇങ്ങിനെയുള്ള ദുർവാക്കുകൾ നിൻെറ മുഖത്തുനിന്നു പുറപ്പെടുവാൻ!

ശാന്തി:— (ദീർഘമായിനിശ്വസിച്ചുകൊണ്ടു്) "ദുർവാക്കുകളല്ല. ഞാൻ പറയുന്നതു വാസ്തവമാണു്. എനിക്കു് ഇതിന്നു യാതൊരു ആക്ഷേപവും ഇല്ല. പക്ഷെ, തീർച്ചയായും കുറച്ചൊരു വ്യസനമുണ്ടു്. എല്ലാരുടെയും മനസ്സു് അങ്ങയുടെമാതിരി അല്ലെന്നു വിചാരിക്കണം."

എനിക്കു ദേഷ്യംവന്നു.

ഞാൻ:— ശാന്തി, നീ ഇങ്ങിനെ സംസാരിക്കുകയാണെങ്കിൽ ഞാൻ ഇവിടെനിന്നു് എഴുന്നേററുപോകും." ശാന്തിയുടെ കണ്ണുകൾ നിറഞ്ഞു തുളുമ്പിത്തുടങ്ങി. ഒരുകാലത്തു് ഒരൊററ കടാക്ഷത്താൽ എന്നെ ഉന്മത്തനാക്കിയിരുന്ന ആ കണ്ണുകൾ അശ്രുപൂർണ്ണങ്ങളായി കണ്ടിട്ടുകൂടി എനിക്കു് അലിവു തോന്നിയില്ല.

ശാ:— അങ്ങേക്കു് ഇഷ്ടമില്ലെങ്കിൽ ഞാൻ ഒന്നും പറയുന്നില്ല. എന്നാൽ എനിക്കു വേറൊരു കാര്യം പറയുവാനുണ്ടു്. അതു് അങ്ങു അനുസരിക്കുമെന്നു വാഗ്ദത്തം ചെയ്താൽ മാത്രമേ ഞാൻ പറകയുള്ളു.

ഞാൻ:— കാര്യമെന്താണു്?

ശാ:— അങ്ങു് അനുസരിക്കുമോ?

ഞാൻ:— അനുസരിക്കത്തക്കതാണെങ്കിൽ അനുസരിക്കും.

ശാ:— "അങ്ങു വേറെ ഒരു വിവാഹം ചെയ്യണം."

ഞാൻ ഞെട്ടി. രണ്ടാമതും വിവാഹം ചെയ്യുകയോ? അതും ശാന്തിതന്നെ ഇതിനെക്കുറിച്ചു സംസാരിക്കുകയോ! ഞാൻ ഒന്നും മിണ്ടാതെ കുറച്ചുനേരം ഇരുന്നു. പിന്നീട്ടു്.

ഞാൻ:— നീ എന്തിനാണു് ഇങ്ങിനെ പറയുന്നതു്?

ശാ:— ഞാൻ പറയുന്നതു് അതിന്നാവശ്യമുള്ളതുകൊണ്ടു തന്നെ. അങ്ങേക്കു് വേണ്ടുന്നതായ സേവാശുശ്രൂഷകൾ ചെയ്യുവാൻ എനിക്കു് ഇനി ഒരിക്കലും സാധിക്കുമെന്നു തോന്നുന്നില്ല. അതുകൊണ്ടാണു് മറെറാരു വിവാഹം ചെയ്യുവാൻ ഞാൻ പറഞ്ഞതു്. എനിക്കുവേണ്ടി എന്തിനാണു് അങ്ങയുടെ ജീവിതവുംകൂടി ഇങ്ങിനെ ദുഃഖമയമാക്കിത്തീർക്കുന്നതു്? ഇതുകൊണ്ടു് എനിക്കു വലിയ വ്യസനമുണ്ടു്. അങ്ങയെ എപ്പോഴും ചിന്താമഗ്നനായി ഉദാസീനതയോടുകൂടിയേ കാണാറുള്ളു. രാത്രി പതിനൊന്നുമണിക്കുശേഷമേ വീട്ടിൽ വരാറുള്ളു എന്നും ഞാൻ അറിയാറുണ്ടു്. വീട്ടിലിരുന്നാൽ അങ്ങയുടെ മനസ്സിന്നു സ്വാസ്ഥ്യതയില്ലെന്നുള്ളതും പരമാർത്ഥമാണു്. ഇതിൻെറയെല്ലാം കാരണവുംഞാൻ

അറിയായ്കയില്ല. എന്റെ രാവുപകലുള്ള പ്രാർത്ഥന കഴിയുന്നതും വേഗം എന്റെ ഇഹലോകവാസം അവസാനിപ്പിച്ച് അങ്ങയെ പുനർവിവാഹത്തിന് സ്വതന്ത്രനാക്കണേ എന്നു മാത്രമാണ്. പക്ഷെ, എന്റെ പ്രാർത്ഥന അത്രവേഗം സ്വീകരിക്കുന്ന മട്ടൊന്നും കാണുന്നില്ല. ഇതുകൊണ്ടാണ് ഞാൻ അങ്ങയോട് മറ്റൊരു വിവാഹം ചെയ്യുവാൻ ആവശ്യപ്പെടുന്നത്.”

ശാന്തിയുടെ സംസാരം എന്നെ പലവിധ വിചാരങ്ങൾക്ക് അധീനനാക്കി. ഈ സംഗതിതന്നെ പല പ്രാവശ്യവും എന്റെ മനസ്സിൽ തോന്നീട്ടുള്ളതായിരുന്നു. ശാന്തിക്കു ദീനം സുഖപ്പെടുകയില്ലെങ്കിൽ അവൾ വേഗം മരിക്കുകതന്നെയാണു നല്ലത്. എന്നാൽ ഞാൻ പുനർവ്വിവാഹം ചെയ്യുവാൻ സ്വതന്ത്രനാകും. കഷ്ടം! ഈ വിചാരം എങ്ങിനെയാണ് എന്റെ മനസ്സിൽ കടന്നുകൂടിയിരുന്നതെന്ന് എനിക്കു മനസ്സിലായിരുന്നില്ല. മുമ്പൊക്കെ ശാന്തിക്ക് സാരമില്ലാത്ത ഒരു തലവേദനയോ മറ്റോ ആയാൽ എനിക്ക് അതിയായ വ്യസനം തോന്നിയിരുന്നു. ആ ശാന്തിയുടെതന്നെ മരണമാണ് ഞാൻ ഇന്ന് ആഗ്രഹിക്കുന്നത്. അതിന്റെ ഒക്കെ പ്രായശ്ചിത്തമായിട്ടായിരിക്കും ഞാൻ ഇന്നനുഭവിക്കുന്ന ഘോരദുഃഖം.

ഞാൻ:— “ഇല്ല. ഞാൻ വിവാഹം ചെയ്യുകയില്ല. നീ ജീവിച്ചിരിക്കെ ഞാൻ വിവാഹം ചെയ്യുകയോ? ഇതു സംഭവ്യമാണോ?

ശാ:— അതുകൊണ്ടെന്താണു തരക്കേട്? ഞാൻ അതിന്നു അനുവദിച്ചുവെങ്കിൽ പിന്നെ അങ്ങേക്കെന്താണ് ഇതിൽ തടസ്സം!

ഞാൻ ആഗ്രഹിച്ചിരുന്നില്ലെങ്കിലും എന്റെ നാവു സത്യം പറഞ്ഞു.

ഞാൻ:— അഥവാ ഞാനിതിനു സമ്മതിച്ചുവെങ്കിൽത്തന്നെ അമ്മയും ജ്യേഷ്ഠന്മാരും ഇതിന് അനുവദിക്കുമോ?

ശാ:— തീർച്ചയായും ഞാൻ പറഞ്ഞാൽ അവർ കൈക്കൊള്ളാതിരിക്കയില്ല.

ഞാൻ:— ദയവുചെയ്തു നീ ഇതൊന്നും അവരോടു ചെന്നു പറയരുതെ. അമ്മ എന്നെ തിന്നുകളയും. ഞാൻ വിവാഹവും ചെയ്യില്ല. ഒന്നും ചെയ്യില്ല.

ശാ:— ഞാൻ കാരണമായി അങ്ങ് എന്തിനാണു ദുഃഖിക്കുന്നതു?

ഞാൻ:— എനിക്കു ഒരു ദുഃഖവും ഇല്ല. നിന്റെ ദീനവും കഷ്ടസ്ഥിതിയും കണ്ടിട്ടുള്ള വ്യസനമുണ്ട്. പക്ഷെ അതിന് എന്തു ചെയ്യാനാണ്. നമ്മൾ ഇങ്ങിനെ ദുഃഖിക്കണമെന്നായിരിക്കാം വിധി. ശാന്തി ഇതിനു മറുപടിയൊന്നും പറഞ്ഞില്ല. കുറച്ചു കഴിഞ്ഞപ്പോൾ അവൾ എന്റെ സമീപത്തുനിന്നും എഴുന്നേറ്റുപോയി.

III

കൊല്ലം പിന്നെയും ഒന്നു കഴിഞ്ഞു. ശാന്തിയുടെ സ്ഥിതി അതേ നിലയിൽത്തന്നെ ഇരിക്കുന്നു. രോഗം സുഖപ്പെട്ടിട്ടും ഇല്ല, മരിച്ചിട്ടും ഇല്ല. പലപ്പോഴും എനിക്ക് അവളുടെ പേരിൽ വലിയ കരുണ തോന്നിയിരുന്നു. അവൾക്ക് ഇഹലോകത്തിൽ മരണമല്ലാതെ മറ്റൊന്നുംതന്നെ ആശിക്കത്തക്കതായി ഉണ്ടായിരുന്നില്ല. ലോകത്തിൽ അവളെ ആഹ്ളാദിപ്പിക്കത്തക്കതായി ഒരു വസ്തുവുമുണ്ടായിരുന്നില്ല. എന്നാൽ ഇങ്ങിനെഒക്കെ ആണെങ്കിലും അവൾ എന്റെ സുഖസൗകര്യാദികളിൽ സദാ ജാഗരൂകയായിരുന്നു. അവൾ എന്നിൽനിന്ന് വേർപെട്ടിട്ടാണ് താമസിച്ചിരുന്നതെങ്കിലും എല്ലായ്പോഴും എന്റെ സുഖസന്തോഷാദികളിലായിരുന്നു അവളുടെ ചിന്ത. അവളുടെ ശാരീരികമായ സൗന്ദര്യം നശിച്ചുപോയിരുന്നു എന്നുവരികിലും അവളുടെ ആത്മീയസൗന്ദര്യത്തിന് ഒട്ടുംതന്നെ കുറവു വന്നിട്ടുണ്ടായിരുന്നില്ല. എന്നുതന്നെയല്ല അതിനു മുമ്പിലത്തേക്കാൾ ഒരു മാറ്റു കൂടിയിരുന്നു. ആ മനോഹരപുഷ്പം വാടിപ്പോയി. എന്നാലും, അതു വാടി ഉണങ്ങിയാലും നശിക്കാത്ത സൗന്ദര്യത്തോടു കൂടിയ പനിനീർപുഷ്പമായിരുന്നു. ഇതിന്നു പ്രതികൂലമായി അന്ന് എന്റെ ഹൃദയത്തിൽ എന്തെല്ലാം പരിവർത്തനങ്ങൾ നടന്നു? എന്റെ ഹൃദയഭ്രമരം ആ പുഷ്പത്തിന്റെ സുഗന്ധം സ്വല്പമെങ്കിലും ആസ്വദിച്ചിരുന്നില്ല. വണ്ടിന്നു സൗരഭ്യംകൊണ്ട് എന്തു കാര്യം? അതു് ആ പുഷ്പത്തി

ന്റെ രസത്തെ മാത്രമാണു് അഗ്രഹിക്കുന്നതു്. സുഗന്ധമുണ്ടെങ്കിലും വണ്ടു് വാടിയ പുഷ്പത്തിന്റെ അരികെ പാടിനടക്കാറില്ല.

ഒരുദിവസം എന്തോ വികൃതി കാണിച്ചതിനു് ഏഴു വയസ്സു പ്രായമുണ്ടായിരുന്ന ഞങ്ങളുടെ മകൻ ശിരീഷനെ ഞാൻ ഒന്നടിച്ചു. അവൻ കരഞ്ഞുകൊണ്ടു് അമ്മയുടെ അരികിൽ എത്തി. ഈ സംഗതിക്കു് ശാന്തി പിറ്റെ ദിവസം എന്റെ അരികിൽ വന്നു് ഇങ്ങിനെ പറഞ്ഞു:

ശാ—അങ്ങു് ഇന്നലെ ശിരീഷനെ വല്ലാതെ അടിച്ചു.

ഞാൻ—അവന്റെ പ്രവൃത്തി തന്നെയാണു് അവനെ അടികൊള്ളുവാൻ ഇടയാക്കിയതു്.

ശാന്തിയുടെ കണ്ണുകൾ നിറഞ്ഞു.

ശാന്തി—അവനെ അടിക്കരുതു്.

ഞാൻ—എന്തുകൊണ്ടു്?

ശാന്തി—"എനിക്കു വല്ലാതെ വ്യസനം തോന്നുന്നു." എനിക്കു് അവളുടെ സംസാരം കേട്ടു ചിരി വന്നു. എല്ലാ കുട്ടികളും കുറേശ്ശെ തല്ലുകൊള്ളാറുണ്ടു്. ഇതിനു് ഇത്രവലിയ വ്യസനം തോന്നേണ്ടുന്ന അവശ്യമെന്താണു്?

ഞാൻ—വികൃതി കാണിച്ചാൽ അടിയും കൊള്ളേണ്ടതായി വരും. ഇതിനൊക്കെ നീ വ്യസനിക്കുവാൻ തുടങ്ങിയാൽ ഒരർത്ഥവുമില്ല.

ശാന്തി—എനിക്കു് ഇത്ര വ്യസനം തോന്നുന്നതിനു് കാരണമുണ്ടു്.

ഞാൻ—എന്താണു് കാരണം?

ശാ—അവൻ അമ്മയില്ലാത്ത കുട്ടിയാണു്.

ഞാൻ—അമ്മയില്ലാത്ത കുട്ടിയെ?

ശാ—അതെ. ഞാൻ അങ്ങിനെതന്നെയാണു് കരുതുന്നതു്. ഞാൻ എന്നെ മരിച്ചനിലയിലാണു കണക്കാക്കിയിരിക്കുന്നതു് അതുകൊണ്ടാണു് ശിരീഷൻ മാതൃഹീനനാണെന്നു ഞാൻ പറഞ്ഞതു്. അതുകൊണ്ടാണു് അവനെ ആരെങ്കിലും എന്തെങ്കിലും ചെയ്താൽ എനിക്കു് ഇത്ര വ്യസനം തോന്നുന്നതു്. അവനെ വല്ലവരും വല്ലതും പറകയൊ അങ്ങു് അവനെ അടിക്കുകയൊ ചെയ്താൽ അവൻ ഓടിവന്നു് എന്റെ മാറിൽവന്നു വീഴും. ഞാൻ അവനെ മാറോടണച്ചു ചുംബിച്ചു് ലാളിച്ചു ശാന്തനാക്കും. എന്നാൽ എന്റെ മരണശേഷം അവൻ ആരുടെ അടുക്കൽ പോകും? ആരുടെ വസ്ത്രങ്ങൾക്കിടയിൽ അവന്റെ മുഖം ഒളിക്കും. അവനെ സ്നേഹിച്ചു സന്തോഷിപ്പിക്കുവാൻ പിന്നീടു് ആരുണ്ടാകും? ഇതുകൊണ്ടാണു് അവനെ ആരും ഒന്നും ചെയ്യരുതെന്നു ഞാൻ പറയുന്നതു്." ശാന്തിയുടെ ദയനീയമായ ഈ അപേക്ഷ കേട്ടു് ഞാൻ വിറച്ചുപോയി. അവളുടെ ആ വാക്കുകൾക്കു് എന്റെ കരിങ്കൽപോലെയുള്ള ഹൃദയത്തെക്കൂടി അലിയിക്കുവാൻ ശക്തിയുണ്ടായിരുന്നു.

ഞാൻ—എന്നാൽ കഴിയുന്നതും അവനെ അടിക്കാതിരിക്കുവാൻ ശ്രമിക്കാം..........................

ശാന്തിയുടെ അന്ത്യഘട്ടം അടുത്തു. അവൾ മെത്തയെത്തന്നെ ശരണം പ്രാപിച്ചിട്ടു് ഒരു മാസം കഴിഞ്ഞു. അവളുടെ ഇഹലോകയാത്രയുടെ അവസാനദിവസമായ അന്നു് ഉച്ചയ്ക്കു് എന്നെ അവളുടെ മരണശയ്യക്കരികെ വിളിപ്പിച്ചു. ഞാൻ അവളുടെ അരികെ ചെന്നു. കുറച്ചുദിവസമായി ശാന്തിക്കു ദീനം കുറച്ചു് അധികമാണെന്നു ഞാൻ അറിഞ്ഞിരുന്നു. എന്നാൽ അന്നു് അതു് അവളുടെ അന്ത്യദിവസമാണെന്നു ഞാൻ ഒരിക്കലും കരുതിയിരുന്നില്ല. ഞാൻ അവളുടെ അരികെ ഇരുന്നു.

ഞാൻ—ഇന്നു് എങ്ങിനെയിരിക്കുന്നു?

ശാന്തി—(ചിരിച്ചുകൊണ്ടു്) ഇപ്പോൾ വളരെ സുഖമുണ്ടു്.

ഞാൻ—എന്തിനാണു് വളരെ സുഖമുള്ളതു്.

ശാ—എന്റെ മനസ്സിനു മുമ്പെങ്ങും തോന്നാത്ത സന്തോഷം ഇപ്പോൾ തോന്നുന്നുണ്ടു്.

ഞാൻ—ഇതു് നീ വെറുതെ പറയുകയാണു്.

ശാ—അല്ല ഞാൻ വാസ്തവമാണു പറയുന്നതു്.

ഞാൻ വിചാരമഗ്നനായി ശാന്തിയുടെ മുഖത്തുതന്നെ നോക്കികൊണ്ടിരുന്നു. ശേഷം ഇന്നു് അവളുടെ കണ്ണുകളിലും ആ മുഖത്തും ആറു കൊല്ലം മുമ്പുണ്ടായിരുന്ന ആ സൌന്ദര്യം ഉള്ളതായി തോന്നി. മുമ്പു് അവളോടു തോന്നിയിരുന്ന പ്രേമം എന്തുകൊണ്ടോ വീണ്ടും ഹൃദയത്തിൽ ദീപ്തമായി. ആറു സംവത്സരങ്ങൾക്കു ശേഷം അന്നു് അതിരററ പ്രേമത്തോടുകൂടി ഞാൻ അവളുടെ ശിരസ്സിൽ തടവികൊണ്ടു പറഞ്ഞു. "നിന്റെ ശരീരസ്ഥിതി ഇങ്ങിനെതന്നെയാണെങ്കിൽ രണ്ടുനാലു ദിവസത്തിനുള്ളിൽ നിന്റെ ദീനം നല്ലവണ്ണം സുഖമാകും" എന്റെ പ്രേമപ്രകടനം കണ്ടു ലജ്ജാനിർഭരമായ അവൾ മന്ദസ്മിതത്തോടുകൂടി അവളുടെ ദൃഷ്ടി മറെറാരു ദിക്കിലേക്കു് തിരിച്ചു. ഞാൻ സ്തബ്ധനായി. ആ സലജ്ജങ്ങളായ നേത്രങ്ങൾ! ആ മന്ദഹാസം! ഞാൻ ആത്മഗതമായി പറഞ്ഞു. "ശാന്തിയുടെ സൌന്ദര്യത്തിനു് ഒരു കുറവും വന്നിട്ടില്ല. ഈ ദിവസവും എനിക്കു് കാഴ്ചകൾ ഉണ്ടായിരുന്നില്ലെ? ഞാൻ ഇത്ര ദിവസവും ഇങ്ങിനെ ഉദാസീനനാ

(ശേഷം 4-ാം പേജിൽ)

(2–ാംകവർപേജിൽ നിന്നു തുടർച്ച)

"എന്നാൽ പിന്നെ എന്തു കൊണ്ടാണ് ഈ താരങ്ങൾ വളരെയധികം ചിത്രങ്ങളിൽ അഭിനയിക്കുന്നതു്? അതു് തികച്ചും ആൽമഹത്യാപരമായ ഒന്നാണെന്നു് അങ്ങു് കരുതുന്നില്ലേ?" ലേഖകൻ ചോദിച്ചു.

"തീർച്ചയായും" എത്രയും കൂടുതൽ ചിത്രങ്ങളിൽ താരങ്ങൾ അഭിനയിക്കുന്നുവോ അത്രയും അവരുടെ ആയുസ്സ് കുറയുകയാണു ചെയ്യുന്നതു്. കൂടുതൽ ആയുസ്സും ക്ഷേമവും ലഭിക്കുന്നതിനു താരങ്ങൾ കുറച്ചു ചിത്രങ്ങളിൽ മാത്രമേ അഭിനയിക്കുവാൻ പാടുള്ളൂ. ഒരേസമയത്തു് രണ്ടു ചിത്രങ്ങളിൽ കൂടുതൽ ഒരു താരം അഭിനയിക്കരുതെന്നു ചില നിർമ്മാതാക്കൾ പറയുന്നതു കേൾക്കാറുണ്ടു്. എന്റെ അഭിപ്രായം കൊല്ലത്തിൽ രണ്ടു ചിത്രങ്ങളിൽ മാത്രമേ അഭിനയിക്കുവാൻ പാടുള്ളൂവെന്നാണു്. ആറുമാസക്കാലം ഒരു ചിത്രത്തിനുവേണ്ടി വിനിയോഗിക്കാമെങ്കിൽ ആ താരത്തിന്റെ അഭിനയം നന്നായിരിക്കും. വളരെയധികം ചിത്രങ്ങളിലായാൽ ശ്രദ്ധ ചെലുത്തുവാൻ സാദ്ധ്യമല്ല"

തുടന്നു് അദ്ദേഹം സിനിമാലോകത്തുള്ള അന്യായമനോഭാവത്തെപ്പററി പറഞ്ഞു. സംസ്ഥാനങ്ങൾ തമ്മിലും ജാതി തമ്മിലും പകയും കലഹവുമുണ്ടു്. അതു സിനിമയുടെ പുരോഗതിക്കു വിഘ്നമാണു്. "എന്റെ ആഗ്രഹം എന്താണെന്നു നിങ്ങൾക്കറിയുമോ? പ്രകൃതി രമണീയതയുടെ കളിത്തൊട്ടിലായ കപോളിയിൽ ഒരു ഫിലിം കോളനിയുണ്ടാക്കുക."



ആവാരായുൾപ്പെടെ നിരവധി ചിത്രങ്ങളെ
വിജയകരമാക്കിയ നർഗീസ്

Regd: No. M. 5595.

ARUNA

Monthly Home Journal in Malayalam.

# അരുണ വായിക്കുക

## മലയാളത്തിലെ ഒന്നാംതരം ഗാർഹികമാസിക.

★ ഏതൊരു ഗൃഹത്തിനും അലങ്കാരം.
★ രസസമ്പൂർണ്ണമായ ചെറുകഥകൾ
★ ജീവിതത്തെ സ്പർശിക്കുന്ന ലേഖനങ്ങൾ
★ ആകർഷകങ്ങളായ ചിത്രങ്ങൾ.

ഒരു പ്രാവശ്യമെങ്കിലും ഈ മാസിക വാങ്ങി വായിക്കുന്നവർ ഇതിന്റെ സ്ഥിരം വരിക്കാരനായി ചേരുമെന്നുള്ളതിൽ സംശയമില്ല.

## രാജാജിയുടെ സന്ദേശം.

ഇപ്പോൾ മദ്രാസിലെ ചീഫ് മിനിസ്റ്റർ പദം സ്വീകരിച്ചിരിക്കുന്ന രാജാജി അരുണയ്ക്കു് അയച്ചുതന്ന സന്ദേശം നോക്കുക.

കേരള 'പെൺമണികളുക്കു് യാരും ഒൻറും ഉപദേശം ശൊല്ലവേണ്ടിയതില്ലൈ. അവർകൾ ദേവിയിൻ കടാക്ഷത്തൈ മുററിലും സമ്പാദിത്തിരുക്കിരാർകൾ, ഒരു കുറവും ഇല്ലാമൽ അവർ സന്തോഷമാക ഇരുക്കവേണ്ടും എൻപതു എൻവേണ്ടുതൽ. അരുണാപത്തിരികൈക്കു എൻ മനപൂർവ്വമാന ആശികൾ.

സി. രാജഗോപാലാചാരി (ഒപ്പ്)



കേരളത്തിലൊട്ടാകെ പ്രചാരം നേടിയ ഈ മാസികയുടെ വരിസംഖ്യ

| | |
|---|---|
| ഒററപ്രതിക്കു | 4 ണ |
| ഒരു വർഷത്തെ വരിസംഖ്യ | 3 ക. |

**മാനേജർ,**
**അരുണ, കോട്ടയം.**

Published by Varghese Kalathil M. A., Kottayam, and Printed at The M. M. Press, Kottayam.